# ചിന്താസന്താനം.

## രണ്ടാംഭാഗം.

(പരിഷ്കരിച്ചു പുഷ്ടിപ്പെടുത്തിയതു്.)

---

ആർ. ഈശ്വരപിള്ള, ബി. എ.

പ്രസാധകന്മാർ,

ആർ. കെ. പ്രസ്സ്—ആലപ്പുഴ.

കോപ്പി ൧൦൦൦.

പകർപ്പവകാശം ഗ്രന്ഥകർത്താവിന്.

1108.

Printed at the R. K. Press—Alleppey.

# വിഷയവിവരം.



:0:

# ചിന്താസന്താനം.

## രണ്ടാംഭാഗം.

### ൧. ഗൃഹവും വിദ്യാലയവും.

ആതിത്ഥ്യബന്ധുത്വമലംഘ്യമിത്യാ-
ന്യാചാര്യമാഗഛതിശിഷ്യദോഷഃ
ബാലംഹ്യപത്യംഗുരവേപ്രദാതുർ
നൈവാപരാധോസ്തിപിതുർന്നമാതുഃ

ഇതു് ഭാസമഹാകവിയുടെ പഞ്ചരാത്ര.നാടകത്തിൽ ഉള്ള ഒരു ശ്ലോകമാണു്. അദ്ദേഹത്തിന്റെ കാലത്തും പക്ഷെ അതിനുമുമ്പും പിമ്പും ഇവിടെ നടപ്പുണ്ടായിരുന്ന "ഗുരുകുലവാസ"രീതിയെയാണു് കവി സൂചിപ്പിക്കുന്നതു്. ബാലന്മാർ വിദ്യാഭ്യാസത്തിനായിട്ടു് ഗുരുവിന്റെ കയ്യിൽ സമർപ്പിക്കപ്പെട്ടാൽപിന്നെ അവരുടെ സകല തെറ്റുകൾക്കും ദോഷങ്ങൾക്കും ഗുരുതന്നെയാണു് ഉത്തരവാദി. മാതാപിതാക്കളും ബന്ധുക്കളും ആരും അല്ല; എന്നാണു് പറയപ്പെട്ടിരിക്കുന്നതു്. അക്കാലത്തു് ഗുരുശിഷ്യന്മാർ തമ്മിലുണ്ടായിരുന്ന ബന്ധം ഇതിൽനിന്നും നമുക്കേകദേശം ഊഹിക്കാവുന്നതാണു്. ബാലന്മാരുടെ വിദ്യാഭ്യാസം പൂർത്തിയാകുന്നതുവരെ അവരുടെ രക്ഷാകർത്തൃസ്ഥാനം പൂർണ്ണമായി ഗുരുക്കന്മാർതന്നെ വഹിച്ചിരുന്നു. ശിഷ്യന്മാർ ഗുരുക്കന്മാരോടുകൂടിത്തന്നെ വസിക്കയും സദാ അവരുടെ ആജ്ഞയ്ക്കു് വശംവദരായിരിക്കയും അവരെ പരിചരിക്കയും

ചെയ്യുവന്നു. ഗുരുക്കന്മാർ അതുപോലെതന്നെ ഇവരെ രക്ഷിക്കയും, ശാസിക്കയും, അഭ്യസിപ്പിക്കയും ചെയ്യുവന്നു. ഇവരാകട്ടെ സന്മാർഗ്ഗനിഷ്ഠ, സ്വഭാവശുദ്ധി, അഗാധജ്ഞാനം ഇവകൾകൊണ്ടു് ശോഭിച്ചിരുന്നതുകൊണ്ടു് ശിഷ്യന്മാർ ഒരിക്കലും തെററിപ്പോകാറില്ല. ഇവർ രക്ഷകർത്താക്കന്മാരുടെ പൂർണ്ണവും അഭംഗുരവുമായ വിശ്വാസത്തിന് പാത്രമായി ഭവിച്ചിരുന്നു. എന്നാൽ ഇപ്പോഴത്തെ വിദ്യാഭ്യാസരീതി എത്രയോ വ്യത്യാസപ്പെട്ടിരിക്കുന്നു. വിദ്യാഭ്യാസവിഷയത്തിൽ ഭാസൻ സ്വപ്നത്തിൽപോലും വിചാരിക്കാത്തതായ മാററവും മറിച്ചിലും വന്നുചേർന്നിട്ടുണ്ടു്. "ഗുരുവും ശിഷ്യനും" എന്നുള്ള പദങ്ങൾക്കുതന്നെ ഇപ്പോൾ ആവശ്യം ഉണ്ടോ എന്നു സംശയമാണു്. ഈ പദങ്ങൾകൊണ്ടു് നിർദ്ദേശിക്കപ്പെട്ടിരുന്ന വസ്തുക്കൾ തന്നെയോ അവ തമ്മിലുള്ള പരിശുദ്ധമായ ബന്ധമോ ഇപ്പോൾ ഉണ്ടെന്നു തോന്നുന്നില്ല. ഇപ്പോൾ അദ്ധ്യാപകന്മാരും അദ്ധ്യേതാക്കളുമാണു് ആ സ്ഥാനം വഹിക്കുന്നതു്. അദ്ധ്യാപകന്മാർ ആണ്ടുതോറും—അല്ല മണിക്കൂർതോറും—മാറിവരുന്നു. വിദ്യാർത്ഥികളുടെമേൽ അവക്കുള്ള പ്രേരണാശക്തിയുടെ വ്യാപ്തിയും വിദ്യാലയത്തിന്റെ ഭിത്തികളാൽ നിയന്ത്രിക്കപ്പെട്ടിരിക്കുന്നു. അദ്ധ്യേതാക്കൾ അദ്ധ്യാപകന്മാരുടെ അധീനത്തിൽ ഇരിക്കുന്ന സമയവും ഹ്രസ്വംതന്നെയാണു്. വിദ്യാർത്ഥികളുടെ വിദ്യാലയത്തിനു പുറത്തുള്ള സമയവും, അവിടെ അവരുടെമേൽ വ്യാപരിക്കുന്ന പലവിധമായ പ്രേരണാശക്തികളും അദ്ധ്യാപകന്മാരുടെ അധികാരത്തിൽ ഉൾപ്പെടാതെയാണു് ഇരിക്കുന്നതു്. അതുകൊണ്ടു് ഇവ രണ്ടിനേയും ശരിയായ വിധത്തിൽ ഉപയോഗപ്പെടുത്തുന്നതിന് വിദ്യാർത്ഥികളെ നിർബന്ധിക്കുന്നതായ ഒരു

ശക്തിയുടെ സഹായം അത്യാവശ്യമായിരിക്കുന്നു. ഒരു വിദ്യാർത്ഥിയുടെ വിദ്യാലയജീവിതത്തിനും വിദ്യാലയത്തിനു പുറത്തുള്ള ജീവിതത്തിനും തമ്മിൽ അന്യോന്യം ബാധിക്കുന്നതോ സഹായിക്കുന്നതോ, ആയ ശക്തികൾ ഉണ്ടു്. ഇങ്ങനെ പരസ്പരം ബാധിക്കുന്ന ഈ രണ്ടു ശക്തികളെയും യോജിപ്പിച്ചുകൊണ്ടുപോകേണ്ടതു് വിദ്യാർത്ഥികളുടെ ഗുണത്തിനു് അത്യാവശ്യമാണു്. ഇതിലേക്കു് ആദ്യമായി വേണ്ടതു് രക്ഷകർത്താക്കന്മാരും അദ്ധ്യാപകന്മാരും തമ്മിൽ യോജിപ്പും, വിശ്വാസവും, സഹകരണവും ആണു്. ആധുനിക വിദ്യാഭ്യാസവിദഗ്ദ്ധന്മാരുടെ അഭിപ്രായഗതിയും ഈ വഴിക്കുതന്നെയാണു്. വിദ്യാഭ്യാസവിഷയത്തിൽ നമുക്കു് ഇപ്പോൾ നേരിട്ടിട്ടുള്ള മുഖ്യ ആവശ്യം വിദ്യാർത്ഥികളുടെ രക്ഷകർത്താക്കന്മാരെ വിദ്യാലയത്തിൽ നടക്കുന്ന സംഗതികളുമായി അഭിമുഖന്മാരാക്കുകയെന്നുള്ളതാണു്. ഇതിനുപലമാർഗ്ഗങ്ങളുമുണ്ടു്. ഒന്നാമതായി വിദ്യാലയത്തിൽ നടക്കുന്ന ജോലിയുടെ യഥാർത്ഥസ്വഭാവത്തെ രക്ഷകർത്താക്കന്മാരെ ധരിപ്പിക്കണം. ഇപ്പോൾ എന്തെല്ലാമാണു് വിദ്യാലയത്തിൽ നടക്കുന്നതെന്നു് രക്ഷകർത്താക്കന്മാർ അന്വേഷിക്കയോ, ഗ്രഹിക്കാൻ ശ്രമിക്കയോ ചെയ്യുന്നപതിവില്ല. വിദ്യാർത്ഥി വർഷാവസാനത്തിൽ ജയിച്ചോ, തോറേറാ എന്നുമാത്രം ഗ്രഹിക്കാൻ ശ്രമിക്കുന്നുണ്ടു്. അപ്പോൾമാത്രം വിദ്യാഭ്യാസത്തെക്കുറിച്ചു് അവരുടെ മനസ്സിൽ വല്ല വിചാരമോ ഹൃദയത്തിൽ വല്ല വികാരമോ ഉണ്ടായി എന്നു വന്നേക്കാം. ഇവകൊണ്ടു് വല്ല ഫലവും ഉണ്ടോ എന്നു് സംശയമാണു് ഇതു പല വിധത്തിലും അനാശാസ്യമായ ഒരവസ്ഥയാണു്. ഇതു മാറേറണ്ടതിനുള്ള കാലം അതിക്രമിച്ചിരിക്കുന്നു. രക്ഷകർത്താക്കന്മാർ ഈ വിഷയത്തിൽ പ്രത്യേകം ശ്രദ്ധി

ക്കേണ്ടതും അദ്ധ്യാപകന്മാർ, അവരുമായി യോജിച്ച് പ്രവൎത്തിക്കേണ്ടതും ആവശ്യമാകുന്നു. രണ്ടാമതായി വിദ്യാലയത്തിൽ നടക്കുന്ന കാൎയ്യങ്ങളിൽ പ്രശസ്തങ്ങളായവയെ അഭിനന്ദിക്കയും, അല്ലാത്തവയെ അദ്ധ്യാപകന്മാരുമായി ആലോചിച്ച് ഭേദപ്പെടുത്തുകയും ചെയ്യേണ്ടതു് രക്ഷകൎത്താക്കന്മാരുടെ ചുമതലയാണ്. മൂന്നാമതായി വിദ്യാലയത്തിൽ നടക്കുന്ന അഭ്യസനത്തെ ഗൃഹവിദ്യാഭ്യാസനാദികൾ കൊണ്ട് പോഷിപ്പിക്കയും, സഹായിക്കയും ചെയ്യേണ്ടതു് വിദ്യാൎത്ഥികളുടെ ശരിയായ അഭിവൃദ്ധിക്ക് ഏറ്റവും ഉപയുക്തമായിട്ടുള്ള കാൎയ്യമാണ്. നാലാമതായി അദ്ധ്യാപകന്മാരും രക്ഷകൎത്താക്കന്മാരും ചേൎന്ന് കൂടക്കൂടെ സമ്മേളനങ്ങൾ നടത്തണം. ഇങ്ങനെയുള്ള സമ്മേളനങ്ങൾകൊണ്ട് പല ഗുണങ്ങളും ഉണ്ടാകുന്നതാണ്. അദ്ധ്യാപകന്മാൎക്കും രക്ഷകൎത്താക്കന്മാൎക്കും തമ്മിൽ പരസ്പരവിശ്വാസം ഉണ്ടാകയും, അഭിപ്രായവിനിമയം ചെയ്യുകയും, യഥാൎത്ഥസ്ഥിതി ഗ്രഹിക്കയും, വിദ്യാലയത്തിന്റെ അഭിവൃദ്ധിയിൽ താല്പൎയ്യം ജനിക്കയും ചെയ്യാനിടയുണ്ട്. ഇപ്രകാരം പലവിധത്തിലും രക്ഷകൎത്താക്കന്മാൎക്ക് അദ്ധ്യാപകന്മാരെ അവരുടെ കൃത്യനിൎവ്വഹണത്തിൽ സഹായിക്കുന്നതിനും തങ്ങളുടെ സന്താനങ്ങളുടെ വിദ്യാഭ്യാസം വഴിയാംവണ്ണം നടത്തുന്നതിനും സൗകൎയ്യങ്ങൾ ഉണ്ട്. ഒരു ബാലന്റെ ബുദ്ധിയുടെ വികാസവും വളൎച്ചയും വിദ്യാലയജീവിതത്തെ മാത്രം ആശ്രയിച്ചല്ല ഇരിക്കുന്നതു്. വിദ്യാലയത്തിൽ വ്യയംചെയ്യുന്ന സമയത്തെക്കാൾ അധികം സമയവും ഒരു ബാലൻ അതിനു പുറത്താണ് വ്യയം ചെയ്യുന്നതു. അതുകൊണ്ടു ആ ബാലന്റെ മേൽ അധികം ശ്രദ്ധവേണ്ടതു വിദ്യാലയത്തിനു

പുറത്താണ്. അതു രക്ഷകർത്താക്കന്മാർക്കു മാത്രമെ സാധിക്കുകയുള്ളൂ. ബാലബുദ്ധിക്ക് അമിതമായ ഭാരംനിമിത്തം ഉണ്ടാകാവുന്ന ക്ഷീണമോ, മാന്ദ്യമോ, പലപ്പോഴും വിദ്യാലയത്തിന് പുറത്തുള്ള സ്ഥിതിഭേദം നിമിത്തം ഉത്ഭവിക്കുന്നവയായിട്ടാണ് കാണുന്നതു്. രക്ഷകർത്താക്കന്മാരുടെ സഹകരണഭാവം കൊണ്ടാണ് ഇങ്ങനെയുള്ള ദോഷങ്ങൾ വന്നുകൂടുന്നതു്. അതുകൊണ്ട്, ഒരു ബാലന്റെ വിദ്യാലയത്തിനു പുറത്തുള്ള സമയം ക്ലേശാവഹമായ വിധത്തിലൊ, ഉപയോഗമില്ലാത്ത വിധത്തിലൊ, സന്മാർഗ്ഗരക്ഷയ്ക്ക് പ്രതികൂലമായ വിധത്തിലോ, വ്യയം ചെയ്യാൻ ഒരിക്കലും ഇടകൊടുക്കരുതാത്തതാകുന്നു. ഈ ഗൗരവമേറിയ കൃത്യത്തിൽ ഉപേക്ഷകാണിക്കുന്ന മാതാപിതാക്കന്മാർ അപരാധികളായിത്തന്നെ ഭവിക്കുന്നതാണ്.

“നൈവാപരാധോസ്തി പിതുർന്മാതു” എന്ന് കവി പറഞ്ഞിട്ടുള്ളതു് ഇപ്പോഴത്തെ വിദ്യാഭ്യാസരീതിക്ക് പററുന്നതല്ലാ. എന്നാൽ ഇപ്പോഴത്തെ വിദ്യാഭ്യാസരീതിയോട് ഏറെക്കുറെ അടുത്തുവരാൻ പോകുന്നതായി വിചാരിക്കുന്നതിന് പല ലക്ഷ്യങ്ങളും കാണുന്നുണ്ട്. വിദ്യാലയങ്ങളോടും, സർവ്വകലാശാലകളോടും ചേർന്ന് വിദ്യാർത്ഥിസത്രങ്ങളും വേണമെന്ന് ഇപ്പോൾ പ്രബലമായി വാദങ്ങൾ നടക്കുന്നുണ്ട്. പലസ്ഥലങ്ങളിലും ഈ ഏർപ്പാട് നടപ്പിൽവന്നിട്ടും ഉണ്ട്. കാലക്രമംകൊണ്ട് എല്ലാവിദ്യാലയങ്ങളിലും ഈ ഏർപ്പാട് നിശ്ചയമായും നടപ്പിൽ വരുന്നതാണ്. ഇങ്ങനെ അവസാനത്തിൽ നമ്മുടെ വിദ്യാഭ്യാസരീതി തിരിഞ്ഞുമറിഞ്ഞു് പണ്ടത്തെ ഗുരുകുലവാസത്തിൽത്തന്നെ വന്നു പരിണമിക്കാൻ ഇടയുണ്ടെന്ന് ആശിക്കുന്നതു് അബ

ത്ഥമായി പോകമെന്ന് തോന്നുന്നില്ല. മഹാകവികളുടെ വാക്ക് വ്യത്ഥമായി ഭവിക്കുമോ?

---

## ൨. വിദ്യാലയങ്ങളും സന്മാൎഗ്ഗോപദേശവും.

ഒരു വിദ്യാലയത്തിൽ നടക്കുന്ന സകല പ്രവൃത്തികളും വിദ്യാൎത്ഥിയുടെ സന്മാൎഗ്ഗബോധത്തെ ഉത്തേജിപ്പിക്കുന്നതും സന്മാൎഗ്ഗപരിശീലനത്തെ അനുകൂലിക്കുന്നതുമായിരിക്കേണ്ടതാണെന്നുള്ള തത്വം അദ്ധ്യാപകസ്ഥാനം സ്വീകരിക്കുന്നവർ എല്ലാവരും അറിഞ്ഞിരിക്കേണ്ടതാണ്. വിദ്യാലയങ്ങളിൽ പഠിപ്പിക്കപ്പെടുന്ന എല്ലാ വിഷയങ്ങളിലും അവയെ പഠിപ്പിക്കുന്ന രീതിയിലും ഈ ഉദ്ദേശം മുൻനിൎത്തി പ്രവൎത്തിക്കേണ്ടതാണ്. ശിക്ഷയിലും ശാസനയിലും അടിസ്ഥാനമായി ഗണിക്കപ്പെടേണ്ട തത്വം ഇതുതന്നെയാണ്. വിദ്യാലയങ്ങളിൽ സന്മാൎഗ്ഗാഭ്യസനത്തിന് ഏററവും പ്രധാനവും ആവശ്യവുമായിരിക്കുന്നത് അദ്ധ്യാപകന്റെ സ്ഥിതിയും, സ്വഭാവവും, കുട്ടികളോട്ട് പെരുമാറുന്ന രീതിയുമാണ്. ആത്മദമനം, സ്നേഹം, സൗജന്യം, ഗൌരവം, ഉൽകൃഷ്ടങ്ങളായ ആദൎശങ്ങൾ, നിഷ്കപടത, അഭിമാനം മുതലായവ അദ്ധ്യാപകന് വേണ്ടുന്ന ഗുണങ്ങളിൽ പ്രധാനമായിട്ടുള്ളവയാണ്. അദ്ധ്യാപകനിൽ ഈ ഗുണങ്ങൾ പ്രകാശിക്കുന്നുണ്ടെങ്കിൽ നിശ്ചയമായും അദ്ധ്യേതാക്കളിലും അവ പ്രതിഫലിച്ച് കാണുന്നതാണ്. ഉപദേ

ശത്തേക്കാൾ അധികം ഫലവത്തായി കാണുന്നതു് ദൃഷ്ടാന്തമാണെന്ന് പറയേണ്ടതില്ലല്ലോ. വിദ്യാർത്ഥികളിൽ ആത്മാഭിമാനം ജനിപ്പിക്കേണ്ടതും, അതിനെ വളർത്തേണ്ടതും സംരക്ഷിക്കേണ്ടതും അദ്ധ്യാപകന്റെ മുഖ്യ ചുമതലയാണ്. ആത്മാഭിമാനത്തിന്റെ മൂലക്കല്ലായി—വിളങ്ങുന്നതു് ആത്മനിഷ്ഠയാണ്. ആത്മനിഷ്ഠയെന്ന്-പറഞ്ഞതു്—തനിക്ക് ശരിയെന്ന് ബോധമുള്ളതിനെ മാത്രമെ താൻ പറയുകയും പ്രവർത്തിക്കുകയും ചെയ്യുകയുള്ളു എന്നുള്ള സ്ഥിരനിശ്ചയം അല്ലെങ്കിൽ പ്രതിജ്ഞയാണ് സ്വാർത്ഥതല്പരതയല്ലാ—ആത്മനിഷ്ഠയാണ് സകല പ്രവൃത്തികൾക്കും അടിസ്ഥാനമായിരിക്കേണ്ടതെന്നു എല്ലാ വിദ്യാർത്ഥികളുടെയും ഹൃദയത്തിൽ ഉറപ്പിക്കേണ്ടതു് അദ്ധ്യാപകന്റെ ഗൗരവമേറിയ ഒരു ചുമതലയാണ്. ഇത്രയും ഒരദ്ധ്യാപകന് സാധിക്കാൻ കഴിയുമെങ്കിൽ—വിദ്യാലയഭരണം സുകരമായിത്തീരുന്നതാണ്. "എന്റെ വിദ്യാലയം. എന്റെ ക്ലാസെന്നു എപ്പോൾ ഒരു വിദ്യാർത്ഥിക്ക് ബോധം ജനിക്കുന്നുവൊ അപ്പോൾ വിദ്യാർത്ഥിയുടെ ഉള്ളിൽ സന്മാർഗ്ഗബീജം അങ്കുരിച്ചു എന്ന് നിശ്ചയമായും അനുമാനിക്കാം. ഒരു വിദ്യാർത്ഥി സമുദായാംഗമാണെന്നും, അതിനോടു തനിക്ക് ദൃഢബന്ധവും, കടമയുമുണ്ടെന്നുള്ള തത്വം ശൈശവത്തിൽ തന്നെ ഉപദേശിക്കേണ്ട ഭാരവും അദ്ധ്യാപകനിൽ നിഹിതമായിരിക്കുന്നുവെന്ന് സദാ ഓർമ്മിക്കേണ്ടതാണ്. സാമുദായിക ഗുണങ്ങളായ സ്വാർത്ഥപരിത്യാഗം, സഹകരണശീലം ഇവയുടെ ബീജാവാപനം വിദ്യാലയക്ഷേത്രത്തിലാണ് വേണ്ടതു്. അദ്ധ്യാപനം സമുദായസേവനത്തിന്റെ ഒരു വിശിഷ്ടരൂപമാണെന്ന് ഫിഷർപ്രഭൃ പറഞ്ഞിട്ടുള്ളതിന്റെ സാരം ഇതുതന്നെയാണ്. ഒരു വിദ്യാലയത്തിന്റെ

യോ ക്ലാസിന്റെയോ മാനം രക്ഷിക്കേണ്ടതു് ഓരോ വിദ്യാൎത്ഥിയുടേയും കടമയാണെന്നുള്ള ബോധം കാലാന്തരത്തിൽ സ്വകുടുംബസ്നേഹം, സ്വസമുദായസ്നേഹം, സ്വരാജ്യസ്നേഹം മുതലായ ഉൽകൃഷ്ടഗുണങ്ങളായി പരിണമിച്ചു് പ്രശോഭിക്കുന്നതാകുന്നു. ഹൃദയപൂൎവ്വവും ഫലവത്തുമായ സമുദായസേവനം കൂടാതെ യാതൊരു മനുഷ്യനും പൂൎണ്ണജീവിതം സാദ്ധ്യമല്ലെന്നുള്ള തത്വം വിദ്യാഭ്യാസഘട്ടമായ ബാല്യത്തിൽതന്നെ ഉപദേശിക്കപ്പെടേണ്ടതൊന്നാണു്. ഇന്നത്തെ വിദ്യാൎത്ഥികളാണല്ലൊ നാളത്തെ പൗരന്മാർ. അദ്ധ്യാപകന്മാരുടെ ശ്രമത്തിന്റെ ഫലം ദൂരസ്ഥിതമാണു്. വിദ്യാൎത്ഥികളിൽ നൂറുക്കു് എത്ര പേർ വിജയം പ്രാപിക്കുമെന്നു് അറിയുന്നതിനു് ഇപ്പോൾ ഉപയോഗിച്ചുവരുന്ന തോതു് മതിയാകയില്ല. വിദ്യാൎത്ഥികൾ പൗരസ്ഥാനത്തിൽ പ്രവേശിച്ചു പ്രവൎത്തിച്ചുതുടങ്ങുമ്പോൾമാത്രമേ അവരുടെ ജയാപജയങ്ങളും അദ്ധ്യാപകന്മാരുടെ സാമൎത്ഥ്യവും വെളിപ്പെടുകയുള്ളു. വിദ്യാലയങ്ങളിലല്ല, ജയവും അപജയവും സംഭവിക്കുന്നതെന്നു് പ്രത്യേകം ഓൎമ്മിക്കേണ്ടതാണു്. യഥാൎത്ഥത്തിൽ ലോകത്തിലും-ജീവിതത്തിലുമാണു് മനുഷ്യൎക്കു വിജയവും പരാജയവും ഉണ്ടാകുന്നതു്. അദ്ധ്യാപകന്റെ അകൗശലം നിമിത്തം മനുഷ്യജീവിതമാണു് നഷ്ടപ്പെട്ടുപോകുന്നതു്. ഇതിൽനിന്നും അദ്ധ്യാപകന്റെ ചുമതലയുടെ ഗൗരവം ഏറെക്കുറെ മനസ്സിലാക്കാവുന്നതാണു്.

മനുഷ്യരെല്ലാവരും ഏതെങ്കിലും ഒരു ശക്തിയുടെ പ്രേരണകൊണ്ടാണു് പ്രവൎത്തിച്ചുവരുന്നതു്. ഈ ശക്തി ചിലപ്പോൾ വെളിയിലും, ചിലപ്പോൾ ഉള്ളിലും, ഉള്ളതാ

യിരിക്കാം. എന്നാൽ ഈ അധികാരസ്ഥാനം വെളിയിൽ
നിന്നും ഉള്ളിലേക്ക് മാററപ്പെട്ടാലല്ലാതെ യാതൊരു മനു
ഷ്യനും സുദൃഢവും പരിപൂർണ്ണവുമായ സന്മാർഗ്ഗസ്ഥിതിയെ
പ്രാപിക്കയില്ല. ഉള്ളിലുള്ള ഈ ശക്തിയെയാണ് "സ
ന്മാർഗ്ഗബുദ്ധി" "അന്തരാത്മാ" "മനസ്സാക്ഷി" എന്നും മ
റവും നാം പറയുന്നതു്. ഒരു സന്മാർഗ്ഗിയായ മനുഷ്യൻ
സദാ ഈ ശക്തിയുടെ ആജ്ഞ അല്ലെങ്കിൽ പ്രേരണ അ
നുസരിച്ചാണ് പ്രവർത്തിക്കുന്നതു്. ഒരദ്ധ്യാപകൻെറ പ്ര
ധാനകൃത്യം ഈ ശക്തിയെ ദൃഢപ്പെടുത്തുകയാകുന്നു. ഓ
രോ വിദ്യാർത്ഥിക്കും ഈ വിശിഷ്ടശക്തിയെ യഥാവസരം
ഉപയോഗിക്കുന്നതിനു വേണ്ട സൌകര്യം നല്കണം. സ്വാ
ർത്ഥത, സ്വാസ്ഥ്യഭേച്ഛ, ഭയം മുതലായി ധർമ്മവ്യതിചലന
ത്തിനു പ്രേരിപ്പിക്കുന്ന ബലവത്തുക്കളായ ശക്തികളെ നി
രോധിക്കുന്നതിന് ഇവരെ ശീലിപ്പിക്കണം. ഒരു പ്രവൃ
ത്തി തെററോ ശരിയോ എന്നു വിദ്യാർത്ഥികളെക്കൊണ്ടു
തന്നെ വിധിപ്പിക്കുന്നതിനു അദ്ധ്യാപകൻ ശ്രമിക്കേണ്ട
താണ്. സ്വാഭിമാനം എന്തുതന്നെയായാലും സംരക്ഷി
ക്കപ്പെടേണ്ട ഒരു ഗുണമാണ്. അവരിൽ സ്ഥിരബോ
ധം ജനിപ്പിക്കേണ്ടതു് അത്യാവശ്യമാണ്. ഒരു മനുഷ്യ
ൻെറ സന്മാർഗ്ഗസ്ഥിതി ഒട്ടുമുക്കാലും ഈ ഒരു ഗുണത്തെ
ആശ്രയിച്ചാണിരിക്കുന്നതു്. ഇതു് വാക്കുകൊണ്ടല്ല ദൃ
ഷ്ടാന്തംകൊണ്ടാണ് പ്രധാനമായി ചെയ്യേണ്ടതു്.

വിദ്യാലയത്തിൽ പഠിപ്പിക്കപ്പെടുന്ന ഓരോ വിഷയ
ത്തിനും പ്രത്യേകമായ സന്മാർഗ്ഗിക വിലയുണ്ടു്. സാഹി
ത്യം ചരിത്രം മുതലായ വിഷയങ്ങളിൽ വിലയേറിയ അനേ
കം സന്മാർഗ്ഗതത്വങ്ങളും ആദർശങ്ങളും ലീനങ്ങളായി കാ

ണപ്പെടുന്നതാണ്. ഇവയെ വിദ്യാൎത്ഥികൾക്ക് ചൂണ്ടിക്കാണിച്ചു കൊടുക്കേണ്ടതു അദ്ധ്യാപകൻെറ ചുമതലയാണ്. ഒരു നല്ല അദ്ധ്യാപകന് ഇവ രണ്ടും സന്മാൎഗ്ഗോപദേശത്തിനു ഉതകുന്നതായ വിശിഷ്ട ഉപകരണങ്ങളാണ്. എന്നാൽ ഈ വക വിഷയങ്ങൾ സന്മാൎഗ്ഗോപദേശത്തിനായി ഉപയോഗപ്പെടുത്തുമ്പോൾ അദ്ധ്യാപകൻ വിദ്യാൎത്ഥിയുടെ സ്വപ്രയത്നശക്തിയെ തടയാതെ ഇരിപ്പാൻ സൂക്ഷിക്കണം. ഈ വിഷയത്തിൽ അദ്ധ്യാപകൻ സഹായിക്കമാത്രമെ ചെയ്യേണ്ടതുള്ളു. സന്മാൎഗ്ഗതത്വങ്ങളെ സ്വയമായി ഗ്രഹിക്കാൻ കഴിയാത്ത അവസരത്തിൽ മാത്രമെ അദ്ധ്യാപകൻ പ്രവേശിക്കേണ്ടതുള്ളു. സന്മാൎഗ്ഗപരിശീലനം ഒന്നായിട്ടു ചെയ്യേണ്ട ഒരു പ്രവൃത്തിയല്ല. അതു ക്രമപ്രവൃദ്ധമായ ഒരു കാൎയ്യമാണ്. അധീതിബോധാചരണങ്ങളായ നാലു ഘട്ടങ്ങളിൽ കൂടിയും കടന്നുപോകേണ്ടതായുണ്ട്. മനുഷ്യരുടെ ഉള്ളിൽ ആദ്യമായി ഉത്ഭവിക്കുന്നതു സ്വാൎത്ഥബുദ്ധിയാണ്. ഇതു സന്മാൎഗ്ഗജീവിതത്തിന് അത്ര അനുകൂലമായ ഒരു വികാരമല്ല. യഥാൎത്ഥത്തിൽ പരമാൎത്ഥം തന്നെയാണ്, സ്വാൎത്ഥമെന്നുള്ള ബോധമാണ് സന്മാൎഗ്ഗജീവിതത്തിൻെറ അടിസ്ഥാനം. ഇതു ചിരകാലംകൊണ്ടല്ലാതെ സാധിക്കാൻ പ്രയാസമാണ്. ഇതിനു രണ്ടിനും മദ്ധ്യേയുള്ള ഘട്ടത്തിലാണ് അദ്ധ്യാപകൻെറ പ്രയത്നവിധി. സന്മാൎഗ്ഗവിദ്യാഭ്യാസം ഗ്രന്ഥമുഖേനയല്ല, ദൃഷ്ടാന്തവും പ്രവൃത്തിയും വഴിക്കാണ് വേണ്ടതെന്നും ഓൎമ്മിക്കേണ്ടതാണ്. ഇതു ഒരു പ്രത്യേക പാഠവിഷയമാക്കി വെയ്ക്കുന്നതുകൊണ്ടു വലിയ പ്രയോജനമൊന്നും ഉണ്ടാവുമെന്നു തോന്നുന്നില്ല. ഇങ്ങനെ ആയാൽ ഈ വിഷയത്തിനുള്ള ഗൗരവം നഷ്ടപ്പെട്ടുപോകുന്നു. വാസ്തവം ആ

ലോചിച്ചുനോക്കിയാൽ ഒരു ബാലൻ പുസ്തകങ്ങളിൽനിന്നും ഗ്രഹിക്കുന്നതിനേക്കാൾ അധികം ദൃഷ്ടാന്തങ്ങളിൽനിന്നും തന്റെ ചുററും നടക്കുന്ന മററു സംഗതികളുടെ പ്രേരണയിൽനിന്നും ആണു് ഗ്രഹിക്കുന്നതെന്നും അറിഞ്ഞിരിക്കേണ്ടതു് അത്യാവശ്യമാണു്. ഒരു വിദ്യാർത്ഥിയുടെ ഭാവിയെ രൂപീകരിക്കുന്നതിനുള്ള ചുമതല പ്രധാനമായി അദ്ധ്യാപകനിലാണു് സ്ഥിതിചെയ്യുന്നതു്. അദ്ധ്യാപകൻ നൽകുന്ന ആദർശങ്ങളും ദൃഷ്ടാന്തങ്ങളും ബാലവിദ്യാർത്ഥിയുടെ സ്ഥിരസ്വഭാവത്തിന്റെ അംശങ്ങളായി ഭവിക്കുന്നു. അതുകൊണ്ടു് ഈ വിഷയത്തിൽ അദ്ധ്യാപകൻ വളരെ കരുതലോടുകൂടി പ്രവർത്തിക്കേണ്ടിയിരിക്കുന്നു. അദ്ധ്യാപകൻ തന്റെ ബുദ്ധിയെ സദാ ഉൽകൃഷ്ടമാർഗ്ഗത്തിൽ ചരിപ്പിക്കേണ്ടതാകുന്നു. ബാലന്മാരെ ഉൽകൃഷ്ടമായ പുരുഷത്വത്തിലേയ്ക്കും സമുദായഹൃദയത്തിനുപയുക്തമായ ജീവിതത്തിലേയ്ക്കും നയിക്കുന്നതിനുള്ള മാർഗ്ഗം അദ്ധ്യാപകന്റെ ബുദ്ധിശക്തിയിലും സ്ഥിരപ്രയത്നത്തിലും നിഷ്കളങ്കസ്നേഹത്തിലും വർത്തിക്കുന്നു. അദ്ധ്യാപകന്റെ ബുദ്ധിശക്തിയാൽ വിദ്യാർത്ഥിയുടെ ബുദ്ധിശക്തിയും, അദ്ധ്യാപകന്റെ ജിജ്ഞാസയാൽ വിദ്യാർത്ഥിയുടെ ജിജ്ഞാസയും വർദ്ധിച്ചുവരുന്നു. അദ്ധ്യാപകന്റെ ദൈവഭക്തിയും, മനുഷ്യസ്നേഹവും, ജീവിതാദർശങ്ങളും വിദ്യാർത്ഥിയുടെ ഉള്ളിലും ഈ വക ഗുണങ്ങളെ ജ്വലിപ്പിക്കുന്നു. ഒരദ്ധ്യാപകന്റെ പ്രേരണാശക്തി ഒരിക്കലും നിഷ്ഫലമായി വരികയില്ല. ഒന്നുകിൽ ഗുണത്തിന് അല്ലെങ്കിൽ ദോഷത്തിനു കാരണമായി ഭവിക്കുമെന്നുള്ളതു് തീർച്ചയാണു്. അതുകൊണ്ടു് ഒരദ്ധ്യാപകൻ എത്രതന്ന

കരുതലും ജാഗ്രതയും ഉപയോഗിച്ചാലും മതിയായി എന്നു വരികയില്ല. ഒരു ബാലന് ഇതുകൂടാതെ പൈതൃകവും, ചാരിത്രസ്ഥിതി, സഖാക്കൾ മുതലായവയിൽനിന്നും ഉത്ഭവിച്ചതും ആയ മററു പ്രേരണാശക്തികളും ഉണ്ടാവാം. എന്നാൽ അദ്ധ്യാപകന്റെ പ്രേരണാശക്തി ഇവയേക്കാൾ ഏററവും ബലവത്താണെന്നുള്ളതിന് സംശയമില്ല. അദ്ധ്യാപകനാണ് അവസാനത്തിൽ പ്രശംസയും അല്ലെങ്കിൽ അപവാദവും സിദ്ധിക്കുന്നതു്. എന്നാൽ ഇപ്പോഴത്തെ ഏർപ്പാടുകൾ ഇതിനൊന്നിനും ഉപയോഗപ്പെടുമോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. ഇപ്പോൾ അദ്ധ്യാപകന്മാർ ഒരു തരം യന്ത്രങ്ങളെപ്പോലെയാണ് പ്രവൃത്തിക്കേണ്ടിയിരിക്കുന്നതു്. അവർക്കു സ്വാതന്ത്ര്യമില്ല. ഇത്രയിത്ര പുസ്തകങ്ങൾ പഠിപ്പിച്ചുതീർക്കണമെന്ന് നിർബ്ബന്ധം ഉണ്ട്. ഉടനെ ഫലം കാണിച്ചുകൊടുക്കണം. ഇല്ലെങ്കിൽ ശിക്ഷ. അവസാനഫലം അദൃശ്യമാണല്ലോ. അതു ആരും ശ്രദ്ധിക്കുന്നില്ല. ഈ ഏർപ്പാടിൽപെട്ടാൽ സ്വശക്തിയുള്ള അദ്ധ്യാപകന്മാരും പാവകളായിഭവിക്കും. പിന്നെ നിവൃത്തിയെന്താണ്? നിഗളഭേദനംതന്നെ വേണ്ടിയിരിക്കുന്നു. ഉത്തമപൗരസൃഷ്ടിക്ക് ഇങ്ങനെ ചെയ്താലും തരക്കേടില്ല. എങ്ങിനെ ആയാലും അദ്ധ്യാപകന്മാർക്ക് ഈ ഗൗരവമേറിയ ചുമതലയിൽനിന്നും ഒരിക്കലും ഒഴിയാൻതരമില്ല.

വിദ്യാർത്ഥികളിൽ കൃത്യബോധം, സമയനിശ്ചയം, ആത്മസംയമനം, ശുചി, മനശ്ശുദ്ധി, മിതഭോഗം, ഉന്മേഷം, സത്യനിഷ്ഠ, വിനയം, സ്വദേശാഭിമാനം, പരിശ്രമശീലം, ഭൂതദയ മുതലായ ഉൽകൃഷ്ടഗുണങ്ങളെ ജനിപ്പിക്കയും ഉദ്ദീപിപ്പിക്കയും ചെയ്യുന്നതിന് ഒരദ്ധ്യാപകന് മനസ്സുണ്ടെങ്കിൽ ധാരാളം സൌകര്യവും ഉണ്ടായിരിക്കും. ഇതി

ലേയ്ക്കു് ലഭിക്കുന്ന അവസരം വന്ധ്യമാക്കാതിരിപ്പാൻ എല്ലാവരും ശ്രമിക്കേണ്ടതാണു്. സമുദായമദ്ധ്യത്തിലും ലോകരംഗത്തിലും വിജയത്തിനും ഉൽക്കൎഷത്തിനും ഇവയാണു് പ്രധാനമായി വേണ്ടവരുന്ന ഉപകരണങ്ങൾ. വിദ്യാൎത്ഥികൾക്കു് പലോകകാൎയ്യങ്ങളിൽ നിശ്ചിതസ്ഥാനങ്ങൾ ഉണ്ടെന്നുള്ള ബോധം കാലേക്കൂട്ടി അവരിൽ ജനിപ്പിക്കേണ്ടതത്യാവശ്യമാണു്. നേരിട്ടു് സന്മാൎഗ്ഗോപദേശങ്ങൾ ചെയ്കയോ, സന്മാൎഗ്ഗപാഠങ്ങൾ പഠിപ്പിക്കയോ ചെയ്യുന്നതിനേക്കാൾ അധികം ഫലപ്രദമായ മാൎഗ്ഗം അവസരം ലഭിക്കുമ്പോളൊക്കെയും ദൃഷ്ടാന്തങ്ങൾ മുഖേന അവരുടെ ശ്രദ്ധയെ ഇതിലേയ്ക്കു് തിരിച്ചുവിടുന്നതാണു്. പാഠ്യവിഷയങ്ങളിൽ ചരിത്രത്തിനും സാഹിത്യത്തിനുമാണു് പ്രാധാന്യം കല്പിക്കേണ്ടതു്. മററുള്ളവ ഏറെക്കുറെ ബുദ്ധിശക്തിയെ മാത്രം സ്പൎശിക്കുന്നവയായിരിക്കെ ഇവ രണ്ടും അത്രമാത്രമല്ലാ, മനുഷ്യന്റെ ഹൃദയാന്തൎഭാഗത്തിൽ വ്യാപിച്ചു വികാരങ്ങളെ ഉദ്ദീപിപ്പിക്കയും ശുദ്ധീകരിക്കയും ചെയ്യുന്നു. മനുഷ്യന്റെ ഗുണത്തിനോ ദോഷത്തിനോ ഹേതുഭൂതങ്ങളായി വൎത്തിക്കുന്നതും ബലവത്തായ പ്രേരണാശക്തിയെ പ്രയോഗിക്കുന്നതും വികാരങ്ങളാണു്. അതുകൊണ്ടു അദ്ധ്യാപകന്റെ ശ്രദ്ധ അധികവും ഈ വിഷയത്തിലാണു് വ്യാപരിക്കേണ്ടിയിരിക്കുന്നതു്. അദ്ധ്യാപകന്റെ അധീനത്തിൽ ഇരിക്കുന്ന ബാലമനസ്സും കുശവന്റെ കയ്യിൽപ്പെട്ടുന്ന കളിമണ്ണും ഒരുപോലെയാണു്. രണ്ടും അവരുടെ ഇഷ്ടംപോലെ രൂപീകരിക്കാവുന്നതാണു്. അവയെ ശരിയായി രൂപീകരിച്ചാൽ മാത്രമെ പരോപകാരപ്രദമായി ഭവിക്കയുള്ളു. അതുകൊണ്ടു് അദ്ധ്യാപകന്മാർ വിദ്യാൎത്ഥികളുടെ ധാരണാശക്തിയേയും മററും വികസിപ്പിക്കുന്നതിന്

മാത്രം ശ്രദ്ധിച്ചാൽ ഒട്ടും മതിയാകുന്നതല്ല. ഇതു് അവരുടെ കൃത്യത്തിന്റെ ഒരു ലഘുവായ അംശം മാത്രമേയാകുന്നുള്ളു. സ്വഭാവസംസ്കരണവും ശുചീകരണവും കൂടാത്തതായ വിദ്യാഭ്യാസം കേവലം നിഷ്പ്രയോജനമായിത്തന്നെ പരിണമിക്കുന്നു. അദ്ധ്യാപകന്മാർ ഈ തത്വം ഒരിക്കലും വിസ്മരിച്ചുകൂടാത്തതാണു്.

---

## ൩. ഇന്നത്തെ വിദ്യാഭ്യാസവും നമ്മുടെ യുവാക്കന്മാരും.

ഇന്നത്തെ വിദ്യാഭ്യാസരീതിയും നമ്മുടെ യുവാക്കന്മാരും തമ്മിൽ വലിയ സവൈര്യതയുണ്ടെന്നു ലേഖനത്തിന്റെ തലവാചകം വായിക്കുമ്പോൾ വായനക്കാൎക്കു തോന്നിയേക്കാം. എന്നാൽ അല്പം ചിന്തിച്ചുനോക്കിയാൽ ഈ അഭിപ്രായത്തിനു് വലിയ അടിസ്ഥാനം ഒന്നും ഇല്ലെന്നു് തെളിയുന്നതാണു്. ഇന്നത്തെ വിദ്യാഭ്യാസരീതിയെ ചുരുക്കമായി വിവരിക്കുന്നതായാൽ അതു് ഒരു "നിരോധധാവനം" (Obstacle Race) ആണെന്നു പറയാം. സൂക്ഷ്മദൃഷ്ട്യാ നോക്കുന്നതായാൽ ഇന്നത്തെ വിദ്യാഭ്യാസത്തിന്റെ ഓരോ ഘട്ടങ്ങളിലും ഓരോ വലിയ പ്രതിബന്ധത്തെ നാം ലംഘിക്കേണ്ടിയിരിക്കുന്നുവെന്നു് നമുക്കു മനസ്സിലാകും. ഇതിലേക്കായി നാം ഒട്ടധികം മാനസികകായിക ശക്തിയെ വൃഥാ വ്യയം ചെയ്യേണ്ടതായി വരുന്നുണ്ടു്. അല്പം ക്ലേശം കൂടാതെ വിദ്യ സമ്പാദിക്കാൻ സാധിക്കയില്ലെങ്കിലും, പ്രതിബന്ധങ്ങളെ സൃഷ്ടിച്ചു് അവയെ തരണം

ചെയ്യുന്നമെന്ന് നിശ്ചയിക്കുന്നതു് വിവേകപൂർവ്വമായ ഒരു പ്രവൃത്തിയായി വിചാരിപ്പാൻ തരമില്ല. എല്ലാ ലോകകാര്യങ്ങളിലും സഹജങ്ങളായ പ്രതിബന്ധങ്ങൾ ഉണ്ടാവാം; അവയെ തരണം ചെയ്യാതെയും കഴികയില്ല. എന്നാൽ കൃത്രിമങ്ങളായ പ്രതിബന്ധങ്ങളെ ഉണ്ടാക്കി വെയ്ക്കുന്നതു് അനാശാസ്യമായ ഒരു സംഗതിയാണെന്നു തോന്നുന്നു.

നമ്മുടെ വിദ്യാഭ്യാസത്തിനുള്ള ആദ്യമായ പ്രതിബന്ധം അതു വൈദേശികരീതിയിലുള്ളതാണെന്നുള്ളതാണ്. നമ്മുടെ പൂർവ്വസംസ്കാരത്തിനും നമ്മുടെ പരിതസ്ഥിതികൾക്കും നമ്മുടെ ജീവിതരീതിയ്ക്കും അനനുരൂപമായ ഒരു രീതിയിലാണ് ഇന്നത്തെ വിദ്യാഭ്യാസം രൂപവൽകരിച്ചിരിക്കുന്നതു്. ഗൃഹവും വിദ്യാലയവും സമുദായവും രാജ്യവും എല്ലാം നമ്മുടെ ജീവിതത്തിന്റെ അന്യോന്യസംബന്ധമുള്ള ഘട്ടങ്ങളാണ്. നമ്മുടെ ശരിയായ വളർച്ചയ്ക്ക് ഓരോ ഘട്ടത്തിലുമുള്ള നമ്മുടെ പരിചയവും അനുഭവവും കഴിയുന്നതും അവിഛിന്നമായും അന്യോന്യം ആശ്രയിച്ചും യോജിച്ചും ഇരിക്കേണ്ടതത്യാവശ്യമാണ്. സ്പഷ്ടമായി പറയുന്നതായാൽ വിദ്യാലയജീവിതം ഗൃഹജീവിതത്തിന്റെ തുടർച്ചയും സമുദായജീവിതം വിദ്യാലയജീവിതത്തിന്റെ തുടർച്ചയും രാഷ്ട്രീയജീവിതം സമുദായജീവിതത്തിന്റെ തുടർച്ചയും ആയിരിക്കണം. എന്നാൽ ഇന്നത്തെ സ്ഥിതിയെന്താണ്? വിദ്യാലയത്തിൽ പ്രവേശിക്കുമ്പോൾ നമ്മുടെ ഗൃഹജീവിതരീതിയെ മുഴുവൻ വിസ്മരിക്കണം. ഇതുപോലെതന്നെയാണ് മററുള്ള ഘട്ടങ്ങളിലെ അനുഭവവും. പാരമ്പര്യസിദ്ധമായ നമ്മുടെ സംസ്കാരത്തിന് അവിടെ സ്ഥാനമില്ല. നമ്മുടെ പരിതഃസ്ഥിതികൾക്കനനുരൂപമായ

ഒരു സ്ഥിതിയാണ് അവിടെ നമ്മെ അഭിമുഖീകരിക്കുന്നതു്. നാം അവിടെ പഠിക്കുന്നതൊക്കെയും വിദ്ദേശീയ ജീവിതരീതിയെ ആസ്പദമാക്കിയിട്ടുള്ളവയാണ്. ഇതാണ് ആദ്യത്തെ പ്രതിബന്ധം. ഇതേവരെ നമുക്കുണ്ടായിരുന്ന സാധാരണ അനുഭവങ്ങൾക്ക് വിപരീതമായോ, അവയിൽ നിന്നും ഭിന്നിച്ചോ ഇരിക്കുന്ന ഒരു മനോവൃത്തിയെ അവലംബിക്കേണ്ടതായിവരുന്നു. ഇതിൻെറ അത്ഥ സപൂര്‍ദം ചരിച്ചുകൊണ്ടുവന്ന നമ്മുടെ മനസ്സിനെ തടഞ്ഞുനിറുത്തുകയെന്നുള്ളതാണ്. ഈ പ്രതിബന്ധത്തെ തരണം ചെയ്യുന്നതിന് നമ്മുടെ മാനസികശക്തിയെ അസാമാന്യം ക്ലേശിപ്പിക്കയും തന്മൂലം കായികശക്തിയെ ക്ഷയിപ്പിക്കയും സമയത്തെ വൃഥാ വ്യയം ചെയ്കയും ചെയ്യേണ്ടതായി വന്നുകൂടുന്നു. നാം ഓടിവരുമ്പോൾ നമ്മുടെ വഴിമദ്ധ്യേ ഒരു "കടമ്പ" കെട്ടിയിരുന്നാൽ അതിനെ കയറിക്കടക്കുന്നതിന് അല്പം സമയവും ശ്രമവും ആവശ്യമാണല്ലോ. എന്നാൽ ഈ മാനസികമായ പ്രതിബന്ധത്തെ ലംഘിക്കുന്നതു് ഇതേക്കാൾ എത്രയോ പ്രയാസമേറിയതും ശ്രമാവഹവും ആയിട്ടുള്ള ഒരു സംഗതിയാണ്. പാഠ്യപുസ്തകങ്ങളിലും മററുമുള്ള വിഷയങ്ങളും പ്രതിപാദനരീതിയും നമുക്ക് പരമ്പരാസിദ്ധമായ അനുഭവങ്ങൾക്കും ചിത്തവൃത്തികൾക്കും യോജിക്കാത്തവയും തന്മൂലം അവയിലേക്കുള്ള നമ്മുടെ മനസ്സിൻെറ പ്രവേശനം ഏറെക്കുറെ ക്ലേശാവഹവുമായിരിക്കാനെ തരമുള്ളു. ഒരു വഴിക്ക് ചാഞ്ഞു നില്ക്കുന്ന മനസ്സിനെ നിവത്തി മറെറാരുവഴിക്ക് ചായ്ക്കുന്നതിനുള്ള ശ്രമം നമുക്ക് ഏറെക്കുറെ അറിയാവുന്നതാണല്ലോ. ഇതാണ് പൂർവ്വസംസ്കാരത്തിൻെറ തണലിൽ വളന്ന നമ്മുടെ യുവാക്കന്മാക്ക് വിദ്യാഭ്യാസപരമായുള്ള ഒരു

പ്രധാനപ്രതിബന്ധം. ഇതിൽനിന്നും ഇന്നത്തെ വിദ്യാഭ്യാസരീതിയും നമ്മുടെ യുവാക്കന്മാരും തമ്മിൽ സഖ്യഭാവമല്ല ഉള്ളതെന്ന് സ്പഷ്ടമാകുന്നുണ്ട്.

വിദ്യാഭ്യാസപദ്ധതിയിൽ നമുക്ക് ഇനിയൊരു പ്രതിബന്ധമുള്ളതു് പാഠവിഷയങ്ങളെ ഗ്രഹിക്കുന്നതിനായി സാമാന്യം കാർക്കശ്യമുള്ള വ്യാകരണസൂത്രഗ്രഥിതമായ ഒരു അന്യഭാഷയെ ഗ്രഹിക്കണമെന്നുള്ളതാണ്. സ്വഭാഷാമുഖേന ഏതു വിഷയത്തെപ്പററിയുള്ള ജ്ഞാനം ഗ്രഹിക്കുന്നതിന് നമുക്കെല്ലാവർക്കും സൗകര്യമുണ്ടല്ലോ. സ്വഭാഷയിലുള്ള ശബ്ദങ്ങളും നമ്മുടെ ചിന്തകളും തമ്മിൽ അപരിച്ഛേദ്യമായ ഒരു ബന്ധമുണ്ട്. ഇതു് നമ്മുടെ ജനനം മുതല്ക്കു് ആരംഭിച്ചു് ദൃഢപ്പെട്ടുവന്ന ഒരു ബന്ധവുമാണ്. എന്നാൽ ഒരു അന്യഭാഷ പഠിക്കുന്നതിന് നമ്മുടെ മനസ്സിനു അസാമാന്യ ക്ലേശം കൂടാതെ കഴികയില്ല. അന്യഭാഷയിലുള്ള ഒരു ശബ്ദത്തെ ആദ്യമായി സ്വഭാഷയിൽ വിവർത്തനം ചെയ്യുകയും പിന്നീട് അർത്ഥവും ശബ്ദവും കൂടി സംഘടിപ്പിക്കുകയും ചെയ്യേണ്ട ശ്രമം ഉണ്ട്. ഇതു കൂടാതെ ഭാഷാലിപികളെ ഗ്രഹിക്കുന്നതിനും വ്യാകരണനിയമങ്ങളെ പഠിക്കുന്നതിനും ഒട്ടേറെ സമയവും ശക്തിയും വ്യയം ചെയ്യേണ്ടതായും ഇരിക്കുന്നു. ഇതു് സ്വഭാഷാമുഖേനയായിരുന്നാൽ എത്രയോ സുകരമായിരുന്നേനെ. നമ്മുടെ ഭാഷാകുടുംബത്തിൽ ഉൾപ്പെടാത്തതും അക്ഷരം ഒരുവിധവും ശബ്ദങ്ങൾ മററൊരുവിധവും ഇരിക്കുന്നതും ലിപികൾ കുറഞ്ഞിരിക്കുന്നതും വ്യാകരണനിയമങ്ങൾ അധികമുള്ളതുമായ ഒരു ഭാഷ പഠിക്കുന്നതു് ഒരു വലിയ ശ്രമംതന്നെയാണ്. ഇതൊക്കെയും നമ്മുടെ യുവാക്കന്മാരുടെ മസ്തിഷ്കത്തിനെ സാമാന്യത്തിലധികം ഭണ്ഡിപ്പിക്കയും

ക്ലേശിപ്പിക്കയും ചെയ്യുന്നു. ഇവരുടെ അദ്ധ്യയന കാലത്തിൽ പാതി ഇങ്ങനെ വൃഥാ പൊയ്പ്പോകുന്നു. ഇതാണ് നമ്മുടെ ഇന്നത്തെ വിദ്യാഭ്യാസരീതിയിൽ യുവാക്കന്മാർക്ക് ലംഘനം ചെയ്യാനുള്ള രണ്ടാമത്തെ കടമ്പ. ഇതിന്റെ ലംഘനത്തിനായി നാം വ്യയം ചെയ്യുന്ന ശക്തിയും സമയവും നമ്മുടെ വാസ്തവവിദ്യാഭ്യാസകാലത്തെ അനാശാസ്യമായ വിധത്തിൽ ദീർഘിപ്പിക്കുന്നുവെന്നുള്ളതിന് സംശയമില്ല. നമ്മുടെ വിദ്യാഭ്യാസം ആപാദചൂഡം സ്വഭാഷയിൽത്തന്നെ ആയിരുന്നുവെങ്കിൽ നമുക്കു അധികം ശക്തിയും കാലവും വ്യയംചെയ്യാതെ കഴിക്കാമായിരുന്നു. എന്നാൽ ഇതരഭാഷയിലുള്ള ആശയങ്ങളും മററും സ്വഭാഷയിലേക്ക് ആവാഹിക്കേണ്ടതാവശ്യമാണ്. അതിന് അന്യഭാഷ പഠിക്കാതെ കഴികയില്ല. അതുകൊണ്ട് ഈ പ്രതിബന്ധം തീരെ ഒഴിച്ചുകൂടാവുന്ന ഒന്നാണെന്ന് പറവാൻ തരമില്ല. ഇങ്ങിനെയിരുന്നാലും ഇതൊരു പ്രതിബന്ധമല്ലെന്നു വരികയില്ലല്ലോ.

ഇതിനുംപുറമെ ഒരു പ്രതിബന്ധമുള്ളതു പാഠ്യവിഷയങ്ങളുടെ ബാഹുല്യവും അവയിൽ ചിലതുകളുടെ കാഠിന്യവും **ആണ്**. നമ്മുടെ മനസ്സിന് വഹിക്കാൻപാടില്ലാത്തതായ ഭാരം നാം അതിന്റെ മേൽ ചുമത്തുന്നു. വിഷയങ്ങളുടെ സംഖ്യയാണെങ്കിൻ അതും, പുസ്തകങ്ങളുടെ എണ്ണമാണെങ്കിൽ അതും, അവയുടെ കാഠിന്യമാണെങ്കിൽ അതും ക്രമാതീതമാണെന്ന് പറയാതെ തരമില്ല. ഇവയെല്ലാം ബുദ്ധിയുടെ സ്വച്ഛന്ദവും സ്വാഭാവികവുമായ വളർച്ചയേയും വികാസത്തേയും വല്ലതെ തടയുന്നു. വഹിക്കാൻ പാടില്ലാത്ത ഭാരം വഹിക്കുന്നതായാൽ നമ്മുടെ ശരീരത്തിനുതന്നെ ഒരു ക്രന സംഭവിക്കുന്നതായി നാം

കാണുന്നുണ്ട്. ഇതുപോലെതന്നെയാണ് മനസ്സിന്റെ സ്ഥിതിയും. ബാല്യയൗവനകാലങ്ങളിലാണല്ലൊ ബുദ്ധിക്കും ശരീരത്തിനും വളൎച്ചയ്ക്കു സൗകൎയ്യമുള്ളതു്. ആക്കാലത്തു അവയെ ദണ്ഡിപ്പിച്ചാൽ പിന്നീട് ഒരിക്കലും പുഷ്ടിയോ വളൎച്ചയൊ ഉണ്ടാകാൻ പ്രയാസമാണ്. ബുദ്ധിക്കും ശരീരത്തിനും അനായാസേന ചെയ്യാവുന്ന ഈ ശക്തിക്ക് ഒരു അതിരുണ്ട്. ആ അതിരിനെ കടന്നിട്ടുള്ള പ്രയത്നം പ്രയത്നമായിട്ടല്ല ക്ലേശമായിട്ടാണ് തീരുന്നതു്. അതു് ബുദ്ധിയ്ക്കും ശരീരത്തിനും ഒരുവിധം ക്ഷതം സംഭവിപ്പിക്കുന്നു. വിദ്യാഭ്യാസം അവസാനിക്കുമ്പോഴാണ് ഫലം കാണുന്നതു്. ക്ഷയിച്ച ചിന്താശക്തി, മുനതേഞ്ഞുപോയ യുക്തി, തീൎച്ച ചെയ്യുവാനുള്ള അശക്തി, ബലഹീനമായ ധാരണാശക്തി, അവ്യക്തമായ ഗ്രഹണശക്തി, ഇവകളാണു യുവാക്കന്മാൎക്കു ലഭിക്കുന്ന അനാശാസ്യഫലങ്ങൾ.

ഇതൊന്നും പോരെങ്കിൽ ഇടയ്ക്കിടയ്ക്കു പരീക്ഷകൾ എന്നൊരുവക പ്രതിബന്ധങ്ങളുണ്ട്. ഈ ഘട്ടങ്ങളിലാണ് അധികം പേരും തങ്ങളുടെ യഥാൎത്ഥസ്ഥിതി സൂക്ഷ്മമായി ഗ്രഹിക്കുന്നതു്. ചിലൎക്കു ധാരണാശക്തി കുറഞ്ഞു, ചിലൎക്ക് ആലോചനാശക്തിയില്ല, ചിലൎക്ക് യുക്തി മങ്ങി, ചിലൎക്ക് വിവേചനാശക്തി പോരാ എന്നുള്ള യഥാൎത്ഥം ഈ ഘട്ടത്തിലാണ് അവർ ഗ്രഹിക്കുന്നതു്. അതുനിമിത്തം ഇവർ ലോകത്തിലേക്കിറങ്ങുമ്പോൾ ഏറക്കുറെ കുഴപ്പം നേരിട്ടേക്കാം. എന്നാൽ ഈ വിദ്യാഭ്യാസത്തിൽനിന്നും ദോഷമുണ്ടെങ്കിലും ചില ഗുണങ്ങളും സിദ്ധിച്ചിട്ടുണ്ടായിരിക്കാം. അനേക പ്രതിബന്ധങ്ങളെ തരണംചെയ്തതിൽനിന്നും യുവാക്കന്മാൎക്ക് സഹനശക്തിയും

പ്രയത്നശക്തിയും ലഭിപ്പാൻ വഴിയുണ്ടു്. ഈ വക ഗുണങ്ങൾ നമുക്കു് ലോകത്തിൽ ആവശ്യമായിട്ടുള്ളതാണു്. ഉത്തമവിദ്യാലയം "ദുർഘട"വിദ്യാലയമാണെന്നു പറയപ്പെട്ടിരിക്കുന്നു. നാം ഒട്ടധികം സമയവും ശക്തിയും വ്യയം ചെയ്യുവെന്നിരുന്നാലും അതു് തീരെ നിഷ്ഫലമാണെന്നു വിചാരിച്ചുകൂടാ. ദോഷങ്ങൾക്കിടയിൽ ഗുണവും കാണും. പക്ഷെ നാം ഇതിലേക്കായി വ്യയംചെയ്യുന്ന സമയത്തിനും ശക്തിക്കും തക്കതായ ഫലം നമുക്കെല്ലാവർക്കും സിദ്ധിക്കുന്നില്ല. എന്നാൽ വെറും വൈദേശികരീതിയിലുള്ള വിദ്യാഭ്യാസത്തിൽനിന്നും കുറച്ചെങ്കിലും ഗുണം നമുക്കു ലഭിക്കുന്നുണ്ടെന്നു് സമാധാനപ്പെടാനെ തരമുള്ളു. നമ്മുടെ ഇന്നത്തെ പരിതസ്ഥിതികളെ നോക്കിയാൽ ഈ രീതിയിലുള്ള വിദ്യാഭ്യാസം ഒഴിക്കാൻ തരമില്ല. നാം ഇന്നു് ഒരു പുതിയ വൈദേശികപരിഷ്കാരത്തിന്റെ മദ്ധ്യത്തിലാണു് ജീവിക്കുന്നതു്. എവിടെയും അതിന്റെ സഹജചിഹ്നങ്ങൾ നമ്മെ അഭിമുഖീകരിക്കുന്നു. അതിന്റെ പരിധിയിൽനിന്നും നിഷ്ക്രമിക്കാൻ നമുക്കു തരമില്ല. അതിന്റെ സീമയ്ക്കുള്ളിൽ നമുക്കു ക്ഷതം പററാതെ ജീവിക്കണമെങ്കിൽ അതിനെ അല്പമെങ്കിലും അനുകരിക്കയെ മാർഗ്ഗമുള്ളു. അതുകൊണ്ടു് പ്രതിബന്ധസംപൂർണ്ണമാണെങ്കിലും ഇന്നത്തെ വിദ്യാഭ്യാസം കാലഗതികൊണ്ടു് സമ്പാദിക്കാതിരിപ്പാൻ നിവൃത്തിയില്ല. വിദ്യാഭ്യാസരീതി മാററണമെന്നു് പരക്കെ ഒരു അഭിപ്രായം ഉണ്ടെങ്കിലും അതു ഏതുവഴിക്കാണു മറേറണ്ടതെന്നു് പ്രസ്താവിക്കയൊ ചൂണ്ടിക്കാണിക്കയൊ ചെയ്യുന്നില്ലെന്നാണു തോന്നുന്നതു്. വല്ല അഭിപ്രായവും വല്ലവർക്കുമുണ്ടെങ്കിൽ അതു ചിന്താരൂപത്തിലൊ വാഗ്രൂപത്തിലൊ മാത്രം സ്ഥിതിചെയ്യുന്ന

തല്ലാതെ കർമ്മപദ്ധതിയിലേക്ക് ഇതേവരെ അവതരിപ്പി ച്ചുകാണുന്നില്ല. ചിരസ്ഥാപിതമായ ഒരു രീതിയെ മാറ്റുന്നതിനു കാലവിളംബനം ഒഴിച്ചുകൂടാത്ത ഒരു ആവശ്യമാണ്. മാറേറണ്ട ചുമതല അതു സൃഷ്ടിച്ചവർക്കാണല്ലോ.

നമ്മുടെ പരിതഃസ്ഥിതിയ്ക്കും മററും അനുരൂപമായ ഒരു വിദ്യാഭ്യാസരീതി ഏർപ്പെടുത്തുന്നതുവരെ ഇതിനെത്തന്നെ അവലംബിക്കയേ നിവൃത്തിയുള്ളൂ. കുറച്ചുകാലംമുമ്പുവരെയ്ക്കും അഭ്യസ്തവിദ്യന്മാരായ യുവാക്കന്മാർക്ക് "ഉദ്യോഗം" ലഭിച്ചുവന്നു. എന്നാൽ ഇന്നു അതു് അലഭ്യമോ ദുർലഭ്യമോ ആയിത്തീർന്നിട്ടുണ്ട്. പ്രതിബന്ധങ്ങളെ സഹിക്കേണ്ടിയിരുന്നാലും ഒരു ജോലി കിട്ടുമെന്നുള്ള സമാധാനം ഉണ്ടായിരുന്നു. ഇന്നു അതുമില്ല. പുതിയ പ്രവേശനദ്വാരങ്ങൾ തുറന്നുകാണുന്നില്ല. ഇതെല്ലാം കൊണ്ടും നമ്മുടെ യുവാക്കന്മാർ അസംതൃപ്തന്മാരായിട്ടാണ് ഇന്നു തീർന്നിരിക്കുന്നതു്. എന്നാൽ നിരാശപ്പെടേണ്ട ആവശ്യമില്ല. ഇവർക്ക് സിദ്ധിച്ചിട്ടുള്ള വിദ്യാഭ്യാസത്തിന് വല്ല വിലയും ഇല്ലെന്ന് ഒരിക്കലും വരികയില്ല. "വിസ്തീർണ്ണം പ്രതിഥി" എന്നും "വ്യവസായം വിവിധം" എന്നുമുണ്ടല്ലോ. ഇവിടെയല്ലെങ്കിൽ മറെറാരു സ്ഥലത്തു്, ഇതല്ലെങ്കിൽ മറെറാരു തൊഴിൽ എന്നു സമാധാനപ്പെട്ടാൽമതി. വഴി കണ്ടില്ലെങ്കിൽ വഴി ഉണ്ടാക്കണം. അവസരം ലഭിച്ചില്ലെങ്കിൽ അതിനെ സൃഷ്ടിക്കണം. ഇതാണ് നമ്മുടെ യുവാക്കന്മാർ ഇന്നു ചെയ്യേണ്ടതു. അതല്ലാതെ ഉദ്യോഗം ലഭിച്ചില്ലെന്നു വിചാരിച്ച് കയ്യുംവീശി നടന്നുകൂടാ. ജീവിതമെന്നുവച്ചാൽ നിവൃത്തിയല്ല, പ്രവൃത്തിയാണ്. ലഭിച്ചിട്ടുള്ള വിദ്യാഭ്യാസം പോരെങ്കിൽ സമ്പാദിക്കാം. അതു തൊഴി

യാണെങ്കിൽ (തെററിയതുതന്നെയാണ്) നേരെയാക്കുവാൻ ശ്രമിക്കുക. ബുദ്ധിശക്തി ക്ഷതാതുപോയെങ്കിൽ അതിനെ ഉത്തേജിപ്പിക്കുക, ചിന്താശക്തിയെ പോഷിപ്പിക്കുക—വിമർശനശീലത്തെ സമ്പാദിക്കുക, വിവേചനബുദ്ധിയെ വികസിപ്പിക്കുക, പൌരുഷം ഇല്ലെങ്കിൽ ആർജ്ജിക്കുക. ഉണ്ടെങ്കിൽ സംരക്ഷിക്കുക. ഗൃഹസേവനത്തിനല്ല, സമുദായസേവനത്തിനല്ല, രാജ്യസേവനത്തിനല്ല, ലോകസേവനത്തിനു സദാ സന്നദ്ധനായിരിക്കുക. ഇന്നത്തെ വിദ്യാഭ്യാസം യുവാക്കന്മാൎക്ക് നല്കുന്ന പ്രധാനപാഠം "പ്രതിബന്ധലംഘനം" ആണ്. അതു ലോകത്തിൽ പ്രായോഗികമാക്കുകയാണ് ഇന്നത്തെ ആവശ്യം. വിദ്യാഭ്യാസരീതി എങ്ങനെയിരുന്നാലും സ്വാശ്രയബുദ്ധി ഉണ്ടെങ്കിൽ അതിന്റെ ന്യൂനതകളെ പരിഹരിക്കാൻ നമ്മുടെ യുവാക്കന്മാൎക്ക സാധിക്കും. രവീന്ദ്രനാഥടാഗോർ, മഹാത്മാഗാന്ധി, സർ ജെ. സി. ബോസ്, മാളവ്യജി മുതലായവർ ഈ വിദ്യാഭ്യാസരീതിയിൽക്കൂടി കടന്നവരാണെങ്കിലും ഇന്നു അവർ സ്വയമായി ഓരോ മാൎഗ്ഗം തെളിച്ചു പ്രവൎത്തിച്ചുവരുന്നുണ്ടല്ലോ. നമുക്ക് ഇവർ നല്ല ദൃഷ്ടാന്തപാഠങ്ങൾ നല്കുന്നു. നമ്മുടെ യുവാക്കന്മാൎക്കും ഇവരെപ്പോലെ ഒന്നും സാധിച്ചില്ലെങ്കിലും സ്വാശ്രയബുദ്ധി ഉണ്ടെങ്കിൽ സ്വയമായി ഓരോ പ്രത്യേകപ്രവൃത്തിമാൎഗ്ഗം തെളിച്ചു ചരിക്കാൻ കഴിവുണ്ടായിരിക്കും. ഉല്കൎഷത്തിലേക്കുള്ള മാൎഗ്ഗങ്ങൾ പലതാണ്. ഏതിനേയും യുക്തംപോലെ അവലംബിക്കാം. സ്വാശ്രയശീലം, സ്വാഭിമാനം, പൌരുഷം ഇവയുടെ സാഹചൎയ്യത്തോടുകൂടി പ്രവൎത്തിച്ചാൽ വിജയം നമ്മെ അനുഗ്രഹിക്കാതിരിക്കയില്ല. ഭാരതീയൎക്ക് ഇന്നുള്ള ദാരിദ്ര്യം എല്ലാത്തരം ദാരിദ്ര്യങ്ങളിലുംവച്ച് നികൃഷ്ടമായ മാനസിക

ദാരിദ്ര്യവും ആത്മീയദാരിദ്ര്യവുമാണെന്ന് ഒരു ഭാരതീയമഹാൻ അഭിപ്രായപ്പെട്ടുകാണുന്നു. അദ്ദേഹം പറയുന്നതു നോക്കുക. "ഇന്നത്തെ വിദ്യാഭ്യാസം നമ്മുടെ യുവാക്കന്മാൎക്ക് പൌരുഷവും സ്വാശ്രയബുദ്ധിയും ആയ ബിരുദകളെ ഒഴിച്ച് മററു പലതരം ബിരുദകളും നല്കുന്നുണ്ട്. ഇന്നത്തെ രീതി നമ്മുടെ യുവാക്കന്മാരെ സ്വയമായി ചിന്തിക്കുന്നതിനും അവരവരുടെ കാലിന്മേൽതന്നെ ഉറച്ചുനില്ക്കുന്നതിനും ശീലിപ്പിക്കുന്നില്ല. അവർ ബുദ്ധിയോ വ്യവസായശീലമോ ഇല്ലാത്ത ഒരു തരം എഴുത്തുകാരാണ്. എന്നാൽ ഇതു യുവാക്കന്മാരുടെ കുററമല്ല. അവരെ പിഴച്ച വിദ്യാഭ്യാസരീതിക്ക് അധീനന്മാരാക്കുന്ന അദ്ധ്യാപകന്മാരുടെ തെററാണ്." ഒത്ത വിദ്യാഭ്യാസരീതി കണ്ടുപിടിച്ചാൽ ശരിയായ മാൎഗ്ഗത്തിൽ നമ്മുടെ യുവാക്കന്മാരെ അഭ്യസിപ്പിക്കുവാൻ നമുക്കു സാധിക്കുന്നതാണ്. നമ്മുടെ വിദ്യാഭ്യാസരീതി വഴിപിഴച്ചതാണെന്ന് ഇദ്ദേഹവും അഭിപ്രായപ്പെടുന്നു. എന്നാൽ "സാധനദൂഷണം അകൌശലലക്ഷണം" എന്നുണ്ടല്ലോ. അതുകൊണ്ടു നാം വിദ്യാഭ്യാസരീതിയെ കുററം പറഞ്ഞിരുന്നാൽ ആവുകയില്ല. അതു നമുക്കുവേണ്ടി ആരോ സൃഷ്ടിച്ചതാണ്. അതിന്റെ ദൂഷ്യങ്ങളെ പരിഹരിക്കേണ്ട ചുമതല ആൎക്കെങ്കിലുമുണ്ടെങ്കിൽ-അതിന്റെ ആവശ്യം ആൎക്കെങ്കിലുമുണ്ടെങ്കിൽ—അതു നമുക്കുതന്നെയാണ്. സ്വാശ്രയബുദ്ധിയേയും, സൎഗ്ഗബുദ്ധിയേയും (originality) പ്രയത്നശീലത്തേയും, അവലംബിച്ചു പ്രവൎത്തിച്ചാൽ വിദ്യാഭ്യാസരീതിയിലെ ന്യൂനതകളെ ഏറെക്കുറെ പരിഹരിക്കാൻ സാധിക്കും. ഇതാണ് നമ്മുടെ യുവാക്കന്മാർ സമ്പാദിക്കേണ്ടതും. ഈ വഴിക്കാണ് അവരുടെ ജീവിതവിജയം കിടക്കുന്നതു്.

"സൎവ്വേഗുണാസ്സ്വാശ്രയമാശ്രയന്തി"

---

## ൪. വിദ്യാലയങ്ങളും മതതത്വബോധനവും.

---

വിദ്യാലയങ്ങളിൽ മതതത്വപ്രബോധനം നടത്തേണ്ടത്യാവശ്യമാണെന്ന് ഒരഭിപ്രായം ഇപ്പോൾ ജനങ്ങളിൽ പരന്നിട്ടുള്ളതായി കാണുന്നു. ഇപ്പോൾ നടപ്പുള്ള വിദ്യാഭ്യാസരീതിയിലുള്ള ന്യൂനതകൾനിമിത്തം നമ്മുടെ യുവാക്കന്മാക്ക് മതവിഷയമായ ചിന്തകൾ കുറഞ്ഞും മതാചാരങ്ങളിൽ അശ്രദ്ധ വദ്ധിച്ചും വരുന്നുവെന്നുള്ളതാണ് ഈ അഭിപ്രായത്തിനു കാരണമെന്നു തോന്നുന്നു. വിദ്യാഭ്യാസരീതിയെ പ്രതിദിനം എന്നപോലെ മാററിയും മറിച്ചും വരുന്ന ഒരു കാലമാണ് ഇതു്. ഉത്തമരീതിയേതാണെന്ന് ഇതുവരെ ആക്കും നിശ്ചയമായിട്ടില്ല. ഉദ്ദിഷ്ടഫലം സിദ്ധിക്കാതെ വരുമ്പോൾ പ്രവൃത്തിമാഗ്ഗത്തിൽ ന്യൂനതകൾ ആരോപിക്കുന്നതു് സഹജമാണ്. ചിലപ്പോൾ സന്മാഗ്ഗസംബന്ധമായ അഭ്യസനം വേണമെന്നും, ചിലപ്പോൾ മതസംബന്ധമായ വിദ്യാഭ്യാസം വേണമെന്നും അഭിപ്രായം പുറപ്പെട്ടുവിച്ചുകാണുന്നുണ്ട്. കുട്ടികളെ കഥാപുസ്തകങ്ങൾ പഠിപ്പിക്കയും, പാട്ടുപാടാൻ അഭ്യസിപ്പിക്കയും, കരനേത്രപരിശീലനം ചെയ്യിപ്പിക്കയും "സ്വിസ്ഡ്രിൽ" അഭ്യസിപ്പിക്കയും ചെയ്താൽ എല്ലാം ശരിയാകുമെന്നും അഭിപ്രായങ്ങൾ ഉണ്ട്. എന്നാൽ ഇതിൽ ഏതാണു വേണ്ടതെന്നും എല്ലാം വേണ്ടതാണോ എന്നും ഒരഭിപ്രായം പറയുന്നതിന് വളരെ പ്രയാസമുണ്ട്. അതു ഈ വിഷ

യത്തിൽ വൈദഗ്ദ്ധ്യം സമ്പാദിച്ചിട്ടുള്ളവൎക്കു് മാത്രമേ സാധിക്കു. മതതത്വപ്രബോധനവിഷയത്തിലും ഇപ്രകാരം തന്നെയാണു്. ഒരു തീൎച്ചയായ അഭിപ്രായം പറയുന്നതിന്നു് പരീക്ഷിച്ചുകൊണ്ടല്ലാതെ നമുക്കാൎക്കെങ്കിലും സാധിക്കുമോ എന്നു സംശയമാണു്. എന്നാൽ വിദേശീയവിദ്യാഭ്യാസരീതികളെല്ലാം നമ്മുടെ നാട്ടിൽ നടപ്പാക്കണമെന്നു വിചാരിക്കുന്നതു് അത്ര ആശാസ്യമാണെന്നു് തോന്നുന്നില്ല. ഇതിൽനിന്നും നമുക്കു സ്വയമായി ഒന്നും ഇല്ലെന്നോ നമ്മുടെ നാട്ടിലുള്ള വിദ്യാൎത്ഥികൾക്കു് ചേരുന്നതായ രീതിയെ കണ്ടുപിടിക്കാൻ നമുക്കു ശക്തിയില്ലെന്നോ ഊഹിക്കേണ്ടിയിരിക്കുന്നു. വിതയ്ക്കുന്ന വിത്തു് നിലത്തിന്നു പിടിക്കുന്നതായിരുന്നാൽ മാത്രമേ ഫലവത്തായി ഭവിക്കൂ എന്നുള്ള തത്വം നമ്മുടെ കൎഷകന്മാർ അറിഞ്ഞിരിക്കുന്നതുപോലെ വിദ്യാഭ്യാസവിദഗ്ദ്ധന്മാരും അറിഞ്ഞിരിക്കേണ്ടതാണു്. പ്രകൃതം വിട്ടു് അല്പം പറഞ്ഞുവെന്നേയുള്ളു.

മതതത്വപ്രബോധനത്തെപ്പററിയാണു് ഇവിടെ പ്രസ്താവിക്കേണ്ടിയിരിക്കുന്നതു്. ഈ വിഷയത്തിൽ മഹാനും മഹാനുഭാവനുമായ രവീന്ദ്രനാഥടാഗോർ അവർകളുടെ അഭിപ്രായം സംക്ഷേപിച്ചുപറയുന്നതു് അയുക്തമായിരിക്കുമെന്നു തോന്നുന്നില്ല. ഈ വിഷയത്തിൽ ഒരഭിപ്രായം പറവാൻ ഇതുപോലെ അൎഹതയുള്ളവർ ഇല്ല. മനുഷ്യൎക്കു് മതം അത്യാവശ്യമാണെന്നു് പാരമ്പൎയ്യമായ ഒരു വിശ്വാസം ഉണ്ടെങ്കിലും അതിന്നുള്ള ആഗ്രഹം അവരുടെ ജീവിതരീതി നോക്കിയാൽ യഥാൎത്ഥമാണോ എന്നു് സംശയിക്കാൻ വഴിയുണ്ടു്. നമുക്കു് അതു് അധികം പ്രയാസംകൂടാതെ സമ്പാദിച്ചാൽ കൊള്ളാമെന്നു് താല്പൎയ്യ

മുണ്ട്. മററു സകല കാൎയ്യങ്ങളിലും വിനിയോഗിച്ച് ശേഷിച്ച സമയവും ശ്രദ്ധയും മാത്രമെ ഈ വിഷയത്തിൽ നാം വ്യയംചെയ്‌വാൻ തയാറുള്ളു. ഒരു വിലയേറിയ വസ്തുവിനെ സ്വല്പവിലയ്ക്കും സ്വല്പശ്രമംകൊണ്ടും ലഭിക്കണമെന്ന് വിചാരിക്കുന്നയാൾ അതിനെ ന്യായമായ മാൎഗ്ഗത്തിൽ സമ്പാദിക്കണമെന്നിച്ഛിക്കുന്നില്ലെന്നു സംശയിക്കേണ്ടിയിരിക്കുന്നു. ആത്മീയചിന്താവശഗന്മാരായ ജനങ്ങൾക്ക് സ്വതേതന്നെ മതപ്രസക്തി ഉണ്ടാവാൻ തരമുണ്ട്. അതു അവരുടെ സകല പ്രവൃത്തികളിലും പ്രകാശിക്കുന്നതും സഹജമാണ്. അപ്പോൾ ബാലന്മാരെ മതതത്വാഭ്യസനം ചെയ്യിക്കേണ്ട ആവശ്യം നേരിടുകയില്ല. എന്തുകൊണ്ടെന്നാൽ അവരുടെ ചേതസ്സ് ഒരു പരിശുദ്ധമായ സാന്നിദ്ധ്യത്തോടുകൂടിത്തന്നെ സദാ വളൎന്നു വരുന്നു. മനുഷ്യന് ആദ്യമായി വേണ്ടതു് മതത്തിന്റെ സ്ഥൂലകോശത്തിൽനിന്നും ഉള്ള മോചനമാണ്. എന്നാൽ മോചനം നിമിത്തം, ആത്മീയബന്ധത്തിന്റെ ശക്തി വൎദ്ധിക്കയും, വ്യാപിക്കയും ചെയ്യാതെയിരുന്നാൽ ഇതുകൊണ്ട് ഒരു പ്രയോജനവും ഇല്ല. ദോഷങ്ങൾ ഉണ്ടാവാനും മതി. നമ്മുടെ ഇപ്പോഴത്തെ സ്ഥിതി വളരെ ശോച്യമായിട്ടാണിരിക്കുന്നത്. നമ്മുടെ ബുദ്ധിശക്തികളും വികാരങ്ങളും എല്ലാം ഇപ്പോൾ ബഹിർലോകത്തിലേക്ക് ആകൎഷിക്കപ്പെട്ടിരിക്കയാണ്. നമ്മുടെ ആത്മാവാകട്ടെ ചൈതന്യഹീനനായി സദാ നിദ്രാവസ്ഥയെ അവലംബിച്ചും വൎത്തിക്കുന്നു. നാം സദാ ഭൗതികകാൎയ്യങ്ങളിൽ മുഴുകി ലയിച്ചിരിക്കുന്നതിനാൽ, നമ്മുടെ ആത്മീയജീവിതവും, ഭൗതികജീവിതവും തമ്മിലുള്ള മഹത്തായ അന്തരം ഗ്രഹിക്കുന്നതിന് നമുക്ക് തീരെ സമയം ഇല്ലാതിരിക്കുന്നു. പിന്നെ എങ്ങനെയാണ്

നമ്മുടെ ബാലന്മാരുടെ ഉള്ളിൽ മതതത്വബീജങ്ങൾ വിതയ്ക്കുന്നതു്? മതതത്വങ്ങൾ ഉപദേശിച്ചാൽ അവ മനസ്സിന്നു് തൽക്കാലം ഒരു ശാന്തത നൽകിയെന്നു വരാം. ദീർഘവും ശാശ്വതവുമായ ഫലം സിദ്ധിക്കയില്ല. നാം ആദ്യമായി സമ്പാദിക്കേണ്ടതു് മതത്തെ സംബന്ധിച്ചുള്ള വ്യക്തവും പൂർണ്ണവുമായ ഒരു ബോധമാണു്. നമ്മുടെ ഇപ്പോഴത്തെ ജീവിതരീതിയെ ഒന്നുംതന്നെ മാററാതെ യഥാർത്ഥമായ മതബോധം നമ്മുടെ ഉള്ളിൽ വികസിക്കുമെന്നു് നാം ആശിക്കുന്നുവെങ്കിൽ—ഇതുപോലെ ഇത്രയും അബദ്ധം മറെറാന്നുമില്ല. മനുഷ്യർ ആത്മദമനംകൊണ്ടും സ്വാർത്ഥത്യാഗംവഴിക്കും തനിക്കു പരമാത്മാവിനോടുള്ള ബന്ധത്തെ വിശദമായി ഗ്രഹിക്കുന്ന ഘട്ടത്തിൽ മാത്രമേ നമ്മുടെ ആന്തരാത്മാവിന്നു് വികാസവും പ്രകാശവും ലഭിക്കയുള്ളുവെന്നാണു് ഹിന്ദുമതം ഉപദേശിക്കുന്നതു്. എന്നാൽ നാം ഈ ആദർശത്തിൽനിന്നും എത്രയോ ദൂരത്തിലാണു് വർത്തിക്കുന്നതു്. നാം മതത്തിന്റെ സാരാംശത്തിലേയ്ക്കു് ദൃഷ്ടിപതിപ്പിക്കാതെ അതിന്റെ ബഹിർഭാഗത്തെ മാത്രം ആശ്ലേഷിച്ചു് തൃപ്തിപ്പെട്ടിരിക്കയാണു്. ഇതു വ്യഥാതന്നെ. ആരോഗ്യം എങ്ങിനെ മനുഷ്യശരീരത്തിന്റെ ഒരവസ്ഥയായിരിക്കുന്നുവോ, മതം അതുപോലെ തന്നെ മനുഷ്യന്റെ ആത്മാവിന്റെ ഒരവസ്ഥയാണു്. ആരോഗ്യം പണമോ മറേറാ കൊടുക്കുന്നതുപോലെ കൊടുക്കത്തക്കതല്ല. മതവും അങ്ങിനെതന്നെയാണു്. മതാഭ്യസനം വിദ്യാലയാധികൃതന്മാരെ ഏല്പിക്കാവുന്ന ഒരു വിഷയമല്ല. കണക്കോ ചരിത്രമോ പോലെ ഇതു പാഠപദ്ധതിയിൽ കൊള്ളിക്കാനും തരമില്ല. അതിന്റെ വർദ്ധനയെ ഒരു പരിശോധകനു ഗണിക്കാൻ പാടില്ല. അതി

ൻെറ വില ഒരു പരീക്ഷകന് നിൎണ്ണയിപ്പാനം വഹിയാ. വിദ്യാലയത്തിൽ മതം അസ്ഥാനത്തിലാണ്. മതചിന്തകൾക്ക് അനുരൂപമായിട്ടുള്ള പരിതഃസ്ഥിതികളെ സമ്പാദിപ്പാൻ കഴിയുമെങ്കിൽ മതം സ്വയമേവ വളൎന്ന് അഭിവൃദ്ധിയെ പ്രാപിക്കും. മതം മററു വിഷയങ്ങളെപ്പോലെ പഠിപ്പിക്കയും പഠിക്കയും ചെയ്യാവുന്ന ഒരു കാൎയ്യമല്ല. തനിക്ക് പരമാത്മജ്ഞാനം സിദ്ധിച്ചതു എപ്രകാരമാണെന്ന് യാതൊരുമഹാനും പറവാൻ സാധിച്ചിട്ടില്ല. ഇതിനു കാരണം എന്തായിരിക്കാം. തത്വങ്ങൾ രണ്ടുവിധമാണ്. ഒരു വകതത്വങ്ങൾ പുറത്തുനിന്നും മനസ്സിൽ പ്രവേശിച്ച് നമ്മുടെ ജ്ഞാനത്തെ വൎദ്ധിപ്പിക്കുന്നു. മറെറാരുവക മനസ്സിൽതന്നെ ഉദിച്ച് നിത്യപ്രകാശത്തോടുകൂടി വിലസുന്നു. ഈ ഒടുവിൽപറഞ്ഞ തരത്തിൽ ഉൾപ്പെട്ടവയാണ് മതതത്വങ്ങൾ. അവ ഇന്ദ്രിയങ്ങൾക്കഗോചരങ്ങളും ആത്മാവിനു മാത്രം ഗ്രഹിക്കാവുന്നവയുമാണ്. അവയെ തൂക്കിയൊ അളന്നൊ വീതിച്ചു കൊടുക്കുവാനും വിദ്യാലയോപകരണങ്ങൾമൂലം വിതരണം ചെയ്യാവുന്നവയുമല്ല. അവ പാവനമായ ആത്മീയജീവിതാഗ്നിജ്വാലയിൽ നിന്നും ഉണ്ടാകേണ്ടവതന്നെയാണ്. മനുഷ്യൻെറ ആത്മീയശക്തിയുടെ വികാസത്തിൻെറ ഫലമായി ഉണ്ടാകേണ്ട ഒരു ചിത്തവൃത്തി കൃത്രിമങ്ങളായ ഉപായങ്ങൾമൂലം ഉണ്ടാകുകയില്ല. ഗൃഹജീവിതം, ലോകജീവിതം ഇവയുടെ രീതിയിൽനിന്നാണ് മതപ്രസക്തി മനുഷ്യനുണ്ടാകുന്നതും വൎദ്ധിക്കുന്നതും. വിശുദ്ധമായ പരിതഃസ്ഥിതിയാണ് പ്രധാനമായി വേണ്ടതു്. പ്രപഞ്ചത്തിൽ ലയിച്ചിരിക്കുന്ന ആത്മാംശവും മനുഷ്യൻെറ ഉള്ളിൽ ഇരിക്കുന്ന ആത്മാംശവും തമ്മിലുള്ള ഐക്യതയാണ് മത

പ്രസക്തിയെന്നു പറയുന്നതു്. ഇതു് വിദ്യാലയത്തിൽ എങ്ങിനെയാണു ജനിപ്പിക്കുന്നതു്. മതതത്വങ്ങളെ ഉപദേശിച്ചാൽ ഇതുണ്ടാകുമോ? മതം ഒരു വിദ്യയല്ലാ. അതു് മനുഷ്യനിലുണ്ടാകുന്ന ഒരു വിശിഷ്ടമായ ചിത്തവൃത്തിയാണു് ഈ ലോകം കേവലം അചേതനമായ ഒരു യന്ത്രമല്ല. സചേതനമായ ഒരു സൃഷ്ടിവിശേഷമാണെന്നും മനുഷ്യന്റെ ആത്മാവു ഭൌതികാരങ്ങളുടെ നടനരംഗമല്ലെന്നും അതു പ്രപഞ്ചത്തിന്റെ അന്തഃസാരത്തോടു യോജിച്ചിരിക്കുന്ന ഒരു ചൈതന്യമാണെന്നും ഉള്ള വിശ്വാസത്തിന് അനുരൂപമായി നമ്മുടെ സകല പ്രവൃത്തികളേയും ക്രമപ്പെടുത്തണമെന്നു നമുക്കു ആഗ്രഹം ജനിക്കുമ്പോൾ മതപ്രസക്തിയും ആത്മജ്ഞാനവും താനേതന്നെ വന്നുകൊള്ളും.

---

## ൫. ഓലയും നാരായവും.

---

ഓല എന്ന ശബ്ദം കേൾക്കുമ്പോൾ അതു് പുരമേയുന്നതിനും വേലികെട്ടുന്നതിനും മററും ഉപയോഗിച്ചുവരുന്ന തെങ്ങോലയായിരിക്കാമെന്നു് ഇപ്പോൾ ഉള്ളവരിൽ മിക്കവരും വിചാരിപ്പാൻ ഇടയുണ്ടു്. എന്നാൽ ഈ ലേഖനകൎത്താവു് ഉദ്ദേശിച്ചിരിക്കുന്നതു 50 കൊല്ലത്തിനു മുമ്പുവരെ എല്ലാവക എഴുത്തുകുത്തുകൾക്കും ഇപ്പോഴത്തെ കടലാസിന്റെ സ്ഥാനത്തിൽ ഉപയോഗപ്പെടുത്തിവന്നിരുന്ന കരിമ്പനയുടെ ഓലയെയാണു്. "നാരായം" എന്നുള്ളതു ഓലയിൽ എഴുതുന്നതിന് ഇരിമ്പുകൊണ്ടോ, ഉരുക്കുകൊണ്ടോ നിൎമ്മിക്കപ്പെട്ട "എഴുത്താണി"യുമാണു് എന്നു പറ

ഞ്ഞുകൊള്ളുന്നു. ഇപ്പോഴത്തെ ഫൌണ്ടൻപേനയുടെ സ്ഥാനമാണ് ഇതു പണ്ടു വഹിച്ചിരുന്നതു്. ഇപ്പോൾ ഇതും നാമാവശേഷമായി തീൎന്നിരിക്കുന്നു. ചില പഴയ ആശാന്മാരുടെ ഭവനങ്ങളിലോ, കാഴ്ചബംഗ്ലാവിലോമറ്റോ ഒരുപക്ഷെ ഇവ കാണുമായിരിക്കാം. നീട്ട്, ഉത്തരവ്, സാധനം, മൊഴികൾ, വിധികൾ, ആധാരങ്ങൾ, പതിവ്, പട്ടയം, കണക്കുകൾ, എഴുത്തുകൾ വെറും പ്രമാണങ്ങൾ മുതലായവ ഒക്കെയും നമ്മുടെ നാട്ടിൽ രാജാ സർ ടി മാധവരായരവർകൾ ദിവാനായിരുന്ന കാലംവരെ ഓലയിൽ തന്നെയാണ് എഴുതിവന്നതു്. ബ്രിട്ടീഷ്ഗവൎമ്മെന്റുമായുള്ള എഴുത്തുകുത്തുകൾ മാത്രമേ കടലാസിൽ എഴുതിവന്നിരുന്നുള്ളു. എന്നാൽ ഇദ്ദേഹത്തിന്റെ കാലത്തു് ചിലതെല്ലാം കടലാസിലും ചിലതു ഓലയിലും എഴുതിവന്നിരുന്നു. സർ ശേഷയ്യാശാസ്ത്രി അവർകളുടെ കാലത്താണ് ഓലയിലുള്ള എഴുത്തുകുത്തുകൾ നിശ്ശേഷം നിൎത്തലാക്കിയതു്. അന്നും ആധാരങ്ങൾ ഒക്കെയും ഓലയിൽത്തന്നെ എഴുതിവന്നിരുന്നു. ബഹുമാനപ്പെട്ട രാമയ്യങ്കാർ ദിവാൻജിയുടെ കാലത്താണ് മുദ്രപ്പത്രം ആദ്യമായി നടപ്പിൽവരുത്തിയതു്. രജിസ്ത്രേഷൻഡിപ്പാൎട്ടുമെന്റ് 1040-ാമാണ്ടാണ് ഉത്ഭവിച്ചതു്. ഇതിനു രണ്ടിനുംമുമ്പ് ആധാരങ്ങൾ ആദ്യം വെള്ളോല"യിലും പിന്നീട് അച്ചടിയോലയിലും എഴുതിവന്നിരുന്നു. അച്ചടിയോല വില്പനയ്ക്കായി ഓരോ പ്രവൃത്തിയിലും ഓരോ "ഉൗക്കണക്കന്മാരെ" നിയമിച്ചിരുന്നു. ഹജൂരിൽനിന്നും ഓലകൾക്കു നമ്പരിട്ടു് ഗവൎമ്മെന്റുമുദ്ര കുത്തി കടികൾക്കു കൊടുക്കുന്നതിനായി ഉദ്യോഗസ്ഥന്മാരെ ഏല്പിച്ചുവന്നിരുന്നു. ഈ ഓലകളിലായിരുന്നു അന്നത്തെ "മുദ്രപ്പത്രങ്ങൾ" രജിസ്ത്രേഷൻ ഏൎപ്പാട് ആരംഭിച്ചതിൽപിന്നെ

യും പത്തുപതിനഞ്ചു കൊല്ലത്തേയ്ക്കു് ആധാരങ്ങൾ ഓലയിൽതന്നെ എഴുതിവന്നിരുന്നു. ഇതിലേയ്ക്കു് വെള്ളത്തിലിട്ടു് പുളികളഞ്ഞു് പുകപിടിപ്പിച്ച ഓലകളാണു് ഉപയോഗപ്പെടുത്തിവന്നതു്. ഇവയിൽ രജിസ്ത്രാരുടെ ഒപ്പും മുദ്രയും പതിച്ചുവന്നു. മുദ്രപ്പത്രത്തിന്റെ വരവോടുകൂടി ഈ ഏർപ്പാടും അവസാനിച്ചു. കച്ചേരികളിലേയ്ക്കുള്ള ഓലകൾ ഹജൂരിൽനിന്നും അന്നത്തെ സ്റ്റേഷനറി ഡിപ്പാർട്ടുമെൻറുകാർ കെട്ടിഅയച്ചുവന്നു. ഇവ "വെള്ളോല"കൾ മാത്രമായിരുന്നു. ഓലകൾ പലതരമായിരുന്നു. ഇവയിൽ വെച്ചു് "മണപ്പാടൻ" ഓലയാണു് ഒന്നാംതരമായി ഗണിച്ചുവരുന്നതു്. നാരായങ്ങൾ മുതലായവ കൊടുത്തുവന്നില്ല. അവ എഴുത്തുകാർതന്നെ സമ്പാദിക്കേണ്ടതായിട്ടാണിരുന്നതു്. നാരായങ്ങളും പലതരത്തിൽ ആയിരുന്നു അവയിൽ "കൈതമുക്ക" നാരായമാണു് ഏററവും നല്ലതായി ഗണിച്ചുവന്നതു്. ഇവ അവയുടെ പേരു സൂചിപ്പിക്കുന്നതുപോലെ തിരുവനന്തപുരത്തു കൈതമുക്കിൽ തീർത്തുവന്നിരുന്നു. ഇവയിൽ കുറഞ്ഞതിന്നു് എട്ടു ചക്രം വിലയായിരുന്നു. ഇവ പട്ടത്തോടുകൂടിയവയും മുകളിലെ അററത്തു മൊട്ടും മററു പണികളും ഉള്ളവയും, നീലപ്പുക പിടിപ്പിച്ചവയുമായിരുന്നു. ഇത്തരമാണു് പിള്ളമാരും മറെറഴുത്തുകാരും ഉപയോഗപ്പെടുത്തിവന്നിരുന്നതു്. മേലുദ്യോഗസ്ഥന്മാർ ഉപയോഗിച്ചുവന്നവ നടുക്കു മൊട്ടും വെള്ളിയോ സ്വർണ്ണമോ പൂശീട്ടുള്ളവയുമായ മറെറാരുതരം നാരായങ്ങളാണു്. വിദ്യാർത്ഥികൾ കുടനാരായവും, ഗ്രന്ഥമെഴുത്തുകാർ ഇരുമുനനാരായവും ആയിരുന്നു ഉപയോഗിച്ചുവന്നതു്. ഇതുകൂടാതെ ഓല "വാർന്നു" മുറിക്കുന്നതിന്നു് ഒരു

ഓലപ്പിശാത്തിയും ഓല തുളയ്ക്കുന്നതിന്ന് ഒരു ചൂരിയും ഉണ്ടായിരുന്നു. ചൂരി രണ്ടു മുനയുള്ളതും ഏകദേശം പണ്ടത്തെ വെള്ളിച്ചക്രത്തിന്റെ വട്ടത്തിൽ ഒരു ദ്വാരം ഉണ്ടാക്കത്തക്ക ഒരു "കറപ്പസ്സാ"യിരുന്നു. ഇവ മൂന്നുംകൂടി തോൽകൊണ്ടുള്ള ഒരുറയിൽ ഇട്ട് എളിയിൽ തിരികിക്കൊണ്ടാണ് പിള്ളമാരുംമററും കച്ചേരിക്ക് പതിവായി വന്നിരുന്നത്. കൈതമുക്ക നാരായം, മാവേലിക്കര പിശാത്തി, പത്തൂർ ചൂരി, കൊട്ടാരക്കര ഉറ ഇവ അക്കാലത്ത് പ്രസിദ്ധങ്ങളായിരുന്നു. ഇവ ഓരോന്നും മാതൃകയ്ക്കായി ഇവയെ ഉപയോഗിച്ചുവന്നിരുന്ന ഈ ലേഖനകർത്താവ് ഇപ്പോഴും കൈവശംവച്ചു സൂക്ഷിച്ചുവരുന്നുണ്ട്. ഇടത്തുകൈയുടെ തള്ളവിരലിൽ നാരായത്തഴമ്പ് ഇപ്പോഴും കാണ്മാനുണ്ട്. ഇപ്പോഴത്തെ എഴുത്തുകാർ ഒരു കൈയ് മാത്രമേ ഉപയോഗപ്പെടുത്തുന്നുള്ളുവല്ലൊ. ഓലയെഴുത്തുകാർ രണ്ടുകൈയും ഉപയോഗിക്കേണ്ടിയിരുന്നു. താളിപ്പനയുടെ ഇളയതായ ഓലകീറി ചെറുതായി മുറിച്ചു പുഴുങ്ങിയെടുത്താണ് ഗ്രന്ഥം എഴുത്തുകാർ ഗ്രന്ഥങ്ങൾ എഴുതിവന്നിരുന്നത്. എഴുത്തുകുത്തുകളുടെ ക്രമമനുസരിച്ച് ഓലയുടെ നീളത്തിന്നും വലിപ്പച്ചെറുപ്പം ഉണ്ടായിരുന്നു. മേലാവിലേയ്ക്ക് എഴുതുന്ന സാധനങ്ങൾക്ക് നീളംകൂടിയ ഓലയും, ഉത്തരവുകൾക്ക് അതിൽനിന്നും നീളം കുറഞ്ഞ ഓലകളും ചീട്ട്, അറിവ് മുതലായവയ്ക്ക് അതിൽനിന്നും നീളം കുറഞ്ഞ ഓലകളും ഉപയോഗിക്കണമെന്ന് ഏർപ്പാടുണ്ടായിരുന്നു. വലുതായ സാധനങ്ങളും ഉത്തരവുകളുംമററും ഓലയുടെ അററം വിടുവിക്കാതെ കീറി നാലുവശങ്ങളിലും എഴുതപ്പെട്ടുവന്നു. ഇവ ഒരഞ്ചെട്ടുവിരൽ നീളത്തിൽമടക്കി ഓലവാറുകൊണ്ടുകെട്ടി മുദ്രവെച്ചാണ് അഞ്ചലിൽ അയച്ചുവന്നത്. കണക്കുകൾ

എഴുതിവന്നതു് ഓല രണ്ടായിപിളൎന്നു് രണ്ടററവും വൃത്താകാരമായി മുറിച്ചു് ഒരററം തുളച്ചാണു് ഉപയോഗിച്ചിരുന്നതു്. ഇവ ഒരു ചരടിൽകോൎത്തു് "ചുരുണ്ണ"കളായി സൂക്ഷിക്കപ്പെട്ടിരുന്നു. ഓലയ്ക്കുള്ള ഗുണങ്ങളിൽ ഒന്നു് ഈവക റിക്കാൎട്ടുകൾ നശിച്ചുപോകാതെ വളരെക്കാലം നില്ക്കുമെന്നുള്ളതായിരുന്നു. എന്നാൽ ഇപ്പോൾ "റിക്കാൎട്ടുകൾ നശിപ്പിക്കുക" ഒരു സാധാരണനടപടി ആയിരിക്കുന്ന സ്ഥിതിക്കു എല്ലാം കടലാസാക്കിയതിൽ അത്ഭുതപ്പെടാനില്ലല്ലോ. സാധാരണ എഴുത്തുകുത്തുകളിൽ ഓലയുടെ ഒരുവശത്തു് നാലുവരികൾ മാത്രമേ എഴുതാവൂ എന്നു് നിശ്ചയം ഉണ്ടു്. എന്നാൽ ആധാരങ്ങളിലും മററും ഓലയുടെ ഒരുവശത്തു് ആറും എട്ടും വരികൾ എഴുതാറുണ്ടു്. ഈ ഓലകൾ പ്രായേണ വീതികൂടിയവയായിരിക്കും. അക്ഷരങ്ങളും ഏറെക്കുറെ ചെറുതായിത്തന്നെയിരിക്കും. ആധാരങ്ങൾ ഒരോലയുടെ രണ്ടുവശംകൊണ്ടു അവസാനിക്കാതിരുന്നാൽ വേറെ ഓല കൂട്ടിച്ചേൎക്കയല്ലാതെ ഓലപിളൎന്നു എഴുതുക പതിവില്ല. പണ്ടു് ഓല വഹിച്ചിരുന്ന സൎവ്വാധികാരം ഇപ്പോൾ കടലാസും, നാരയം വഹിച്ചിരുന്ന സ്ഥാനം ഇടയ്ക്കു തുവലുകളും, പിന്നീടു് ഉരുക്കുപേനയും വഹിച്ചിരുന്നു. ഇപ്പോൾ ഈ സ്ഥാനം ഫൌണ്ടൻപേന വഹിച്ചുവരുന്നു നമ്മുടെ പരിഷ്കാരത്തിന്റെ ആഗമനത്തോടുകൂടി ഓലയുടെ ബഹിഷ്കാരവും ആരംഭിച്ചു. പരിഷ്കാരത്തിന്റെ ഒരു പ്രധാനലക്ഷണം പ്രകൃതിവസ്തുക്കളെ സ്വതേയുള്ള രൂപത്തിൽ ഉപയോഗപ്പെടുത്താതെ രൂപാന്തരപ്പെടുത്തി ഉപയോഗിക്കയാണല്ലോ. ഇപ്പോൾ കടലാസും പേനയുമെന്നല്ലാതെ ഓലയും നാരായവുമെന്നുള്ള ശബ്ദംതന്നെ ആരും ഉച്ചരിക്കപോലും ചെയ്യുന്നില്ല. അച്ചടിവന്നതോടുകൂടി "ഗ്രന്ഥ"

മെഴുത്തും നിന്നുപോയി. ഇപ്പോൾ കരിമ്പനയുടേയും താളിപ്പനയുടേയും ഓലയ്ക്കു് ഈ വിശിഷ്ടമായ ഉപയോഗം നഷ്ടമായിത്തീൎന്നിരിക്കുന്നു. ഇപ്പോൾ വട്ടി, പായ് മുതലായവ നെയ്യുന്നതിനും കുടകെട്ടുന്നതിനും പുര മേയുന്നതിനുംമററും മാത്രമെ ഇവയെ ഉപയോഗപ്പെടുത്തി വരുന്നുള്ളു. മനുഷ്യൎക്കെന്നപോലെ വസ്തുക്കൾക്കും കാലഭേദംകൊണ്ടു് സ്ഥിതിഭേദവും വന്നുകൂടുന്നുവെന്നു് ഈ സംഗതി തെളിയിക്കുന്നു. കത്തുകളും മററും അഞ്ചലിലും തപാലിലും അയയ്ക്കേണ്ടിയിരിക്കുന്ന ഇക്കാലത്തു ഓലയിലുള്ള എഴുത്തുകത്തുകൾ എത്ര അസൗകൎയ്യങ്ങൾക്കു് ഇടയാകുന്നതാണല്ലൊ. കടലാസിന്നു് സൗകൎയ്യം കൂട്ടുകയുംചെയ്യുന്നു. കച്ചേരികളിലും മററും എഴുത്തുകുത്തുകൾ വേണ്ടതിലധികം വൎദ്ധിച്ചിട്ടുമുണ്ടു്. അക്ഷരജ്ഞാനം ലഭിച്ചിട്ടുള്ളവരുടെ സംഖ്യയും ശതഗുണം വൎദ്ധിച്ചിട്ടുണ്ടെന്നുതന്നെ പറയാം. ക്രയവിക്രയം (കൊടുക്കൽ വാങ്ങൽ) മുതലായി രേഖപ്പെടുത്തിവെയ്ക്കേണ്ട കാൎയ്യങ്ങളും ഒന്നിനൊന്നു വൎദ്ധിച്ചുവരുന്നു. ഇതെല്ലാംകൊണ്ടും ഓലയ്ക്കു് ഇനി പൂൎവ്വസ്ഥാനം ലഭിക്കുവാൻ പ്രയാസമാണു്. എതിനും സന്നദ്ധന്മാരായ ചില മനുഷ്യരെപ്പോലെ, മടക്കുകയോ, ചുരുട്ടുകയോ, നിവിൎക്കുകയോ, തെറുക്കുകയോ ചെയ്യുന്നതിന്നു് വിരോധമില്ലാത്ത കടലാസാണു് ഇക്കാലത്തു് അധികം യോജിക്കുന്നതു്. പഴയ ആധാരങ്ങളും ഗ്രന്ഥങ്ങളും ഇപ്പോഴും പല കുടുംബങ്ങളിലും സൂക്ഷിക്കപ്പെട്ടിട്ടുണ്ടു്. ഇവ ഓലയ്ക്കു ഒരുകാലത്തുണ്ടായിരുന്ന പ്രാബല്യത്തിന്നു് അപൂൎവ്വസാക്ഷികളായിമാത്രം വൎത്തിക്കുന്നു. ഇവയും കാലക്രമംകൊണ്ടു് നഷ്ടമാകുന്നതാണെല്ലൊ. നാരായത്തിന്റെ കാൎയ്യം ഉതിലും അധികം കഷ്ടമാണു്. എഴുതുന്നതിന്നു് ഉപയോഗിക്കുന്നില്ലെന്നു മാത്രമല്ല പണ്ടു് ചില ആ

ശന്മാർ ചെയ്തുവന്നതായി പറഞ്ഞുകേട്ടിട്ടുള്ളതുപോലെ കുട്ടികളെ ശിക്ഷിക്കുന്നതിനും ഉപയോഗിക്കപ്പെടുന്നില്ല. ഇതു ലോകത്തിൽ സഹജമാണല്ലൊ. നമുക്കു സംഭവിക്കുന്ന ആപത്തുകൾ സ്നേഹിതന്മാക്കും ഏറെക്കുറെ തട്ടാതെയിരിക്കുകയില്ലല്ലൊ. കടലാസിനും പേനയ്ക്കും കാലക്രമം കൊണ്ട് ഇപ്രകാരം വല്ലതും സംഭവിക്കയില്ലയോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. ആൎക്കറിയാം; ലോകഗതി ഇപ്രകാരമാണല്ലൊ:—

"നീചൈൎഗ്ഗച്ഛത്യുപരിച ദശാചക്രനേമിക്രമേണ"

ഓലയും നാരായവും ആശാന്മാരുമൊക്കെ ഇപ്പോൾ നമ്മുടെ സ്മൃതിപഥത്തിൽ മാത്രം ജീവിക്കുന്നു. കുറച്ചു കാലം കൂടി കഴിഞ്ഞാൽ ഇവിടവും തെറവും.

"ഗതം, ഗതം, സൎവ്വമുപേക്ഷണീയം"

എന്നുള്ള പ്രമാണത്തെ സ്വീകരിച്ച് വൎത്തിക്കയേ നമുക്കു നിവൃത്തിയുള്ളു.

---

## ൩. ആശാനും കളരിയും.

മനുഷ്യസ്ഥാപനങ്ങൾക്കൊക്കയും ഒരിക്കലല്ലെങ്കിൽ ഒരിക്കൽ നാശം സംഭവിക്കുമെന്നുള്ളതു തീച്ചയാണ്. ഇവകൊണ്ടുള്ള ആവശ്യം തീരെ ഇല്ലാതാകയോ, അല്ലെങ്കിൽ വേറെവിധം സാധിക്കയോ ചെയ്യുമ്പോൾ ഇവ താനെതന്നെ നിന്നുപോകുന്നു. ചിലവ പരിഷ്കരിക്കപ്പെട്ടു രൂപാന്തരം വഹിച്ച് നിലനിന്നു എന്നും വരാം. ഭൂമിയിൽ മനുഷ്യവൎഗ്ഗം ഉത്ഭവിച്ച കാലംമുതൽക്കുതന്നെ ഇപ്രകാരം നടന്നുവരുന്നതാണ്. അപരിഷ്കൃതസ്ഥിതിയിൽനിന്നും

മുമ്പോട്ടുള്ള പോക്കിൽ പല ഘട്ടങ്ങളും ഉണ്ടായിരിക്കുമല്ലൊ. ഓരോ ഘട്ടങ്ങളിലും സഹായാൎത്ഥം സൃഷ്ടിക്കപ്പെടുന്ന ഏൎപ്പാടുകൾ ആ ഘട്ടം വിടുമ്പോൾ പ്രായേണ ഉപേക്ഷിക്കപ്പെടുന്നു. അടുത്ത ഘട്ടത്തിലേയ്ക്കു് സൌകൎയ്യപ്രദമായ സ്ഥാപനങ്ങൾ നിൎമ്മിക്കപ്പെടുകയും ചെയ്യുന്നു. ഒരു ഘട്ടത്തിൽനിന്നും മറെറാരു ഘട്ടത്തിൽ എത്തുന്നതിനു ദീൎഘകാലം വേണ്ടിവരുന്നു. ഇതിനാലാണു് നാം കാലത്തെ ദശാബ്ദമെന്നും, ശതാബ്ദമെന്നും പുരുഷാന്തരമെന്നും മററും സംജ്ഞകൊടുത്തു് വ്യവഹരിക്കുന്നതു്. ഇങ്ങിനെയുള്ള ഒരു ഘട്ടത്തിൽ കേരളീയരായ നമ്മുടെ ഇടയിൽ ഉത്ഭവിച്ചു നിലനിന്നുവന്ന ഒരു സ്ഥാപനമാണു് "ആശാനും കളരിയും." കാലപ്പഴക്കത്താൽ പൂജിതമായ ഈ ഏൎപ്പാടു് കാലഭേദത്താൽ ഇപ്പോൾ നാമാവശേഷമായിത്തീൎന്നിരിക്കുന്നു. ഓരോഘട്ടത്തിലും മനുഷ്യർ ഉപയോഗിച്ചുവന്ന വിവിധപരിഷ്കാരോപകരണങ്ങളെപ്പററി വിചിന്തനം ചെയ്യുന്നതു് ഏറെക്കുറെ രസകരവും ജ്ഞാനപ്രദവുമായിരിക്കുമല്ലൊ.

നാം നമ്മുടെ പൂൎവികന്മാരേയും അവരുടെ ഏൎപ്പാടുകളേയും ആക്ഷേപിച്ചു സംസാരിക്കുക എന്നുള്ളതു അത്ര സാധാരണമല്ല. ഒരു ആംഗ്ലേയകവി പറയുന്നതുപോലെ "നാം ബുദ്ധിമാന്മാരായിത്തീൎന്നു നമ്മുടെ പൂൎവ്വന്മാർ ബുദ്ധിഹീനന്മാരായിരുന്നുവെന്നു് വിചാരിക്കുന്നു. നമ്മുടെ ബുദ്ധിമാന്മാരായ പുത്രന്മാർ നമ്മെയും അപ്രകാരംതന്നെ ഗണിക്കുവാൻ ഇടയുണ്ടു്." മനുഷ്യവൎഗ്ഗത്തിന്റെ പുരോഗതിയുടെ ഒരു ഘട്ടത്തിൽ ഇരുന്നവരെ മറെറാരു ഘട്ടത്തിൽ ഇരിക്കുന്നവർ ആക്ഷേപിക്കുന്നതിന്റെ ഔചിത്യം അത്ര സ്പഷ്ടമായിരിക്കുന്നില്ല. ഇൻഡ്യാക്കാരായ നമ്മുടെ കാൎയ്യം

നേരെ മറിച്ചാണെന്നുള്ളതിന്നു തെളിവും ദൃഷ്ടാന്തങ്ങളും ധാരാളമുണ്ടു്. നമ്മുടെ പൂർവ്വികന്മാർ നമ്മെക്കാൾ എത്രയോ ബുദ്ധിമാന്മാരും യോഗ്യന്മാരുമായിരുന്നു. നാം അവരിൽനിന്നും എത്രയോ പടി താഴെയാണ് നില്ക്കുന്നതു്. അതുകൊണ്ടു ഞാൻ ആശാന്മാരേയും കളരിയേയുംപററി ഇവിടെ പറയുന്നതു് ഒരാക്ഷേപകന്റെ നിലയിലല്ലെന്നു മുൻകൂട്ടി പ്രസ്താവിച്ചുകൊള്ളുന്നു. എന്റെ അനുഭവത്തിലും അറിവിലുംപെട്ട ഏതാനുംചില സംഗതികളെമാത്രം ഇവിടെ കുറിക്കുന്നതേയുള്ളു. എന്നാൽ മനുഷ്യസ്ഥാപനങ്ങൾ ഒന്നുംതന്നെ നിശ്ശേഷം ദോഷഹീനമായിരിക്കുന്നില്ലെന്നുകൂടി പറയേണ്ടിയിരിക്കുന്നു.

പ്രജകളെ വിദ്യ അഭ്യസിപ്പിക്കുന്ന ചുമതല ഗവമ്മെൻറിൽനിന്നും കൈയേററകാലം വരേയ്ക്കും ഈ അവശ്യകൃത്യം നിർവ്വഹിച്ചുവന്നതു് ആശാന്മാരും കളരികളുമായിരുന്നു. വിദ്യാഭ്യാസം അല്ലെങ്കിൽ "എഴുത്തുപഠിക്കുക" എന്നുള്ളതു അന്നും ജനങ്ങൾ ഒരു ഗുരുതരമായ കൃത്യമാണെന്നു വിചാരിച്ചുവന്നിരുന്നു. ഓരോ ഗ്രാമത്തിലും അല്ലെങ്കിൽ കരയിലും കുറഞ്ഞപക്ഷം ഒന്നോ രണ്ടോ എഴുത്തുപള്ളികൾ ഉണ്ടായിരുന്നു. കളരികൾ കരയിൽപ്രധാനി തന്റെ സ്ഥലത്തോ അല്ലാത്തപക്ഷം ആശാൻതന്നെ സൗകര്യമുള്ള സ്ഥലത്തോ. കെട്ടിച്ചുവന്നിരുന്നു. കളരികൾ ഇപ്പോഴത്തെപ്പോലെ ഉറപ്പും ഭംഗിയും മററുമുള്ള കെട്ടിടങ്ങൾ അല്ലായിരുന്നു. തറയും നാലുതൂണും ഓലമേഞ്ഞ മേൽക്കൂട്ടം ഉണ്ടായാൽ മാത്രം മതിയായിരുന്നു. കാററും വെളിച്ചവുമാണ് അവർ അത്യാവശ്യമായി കരുതിവന്നിരുന്നതു്. ഈഴവർ, കൊല്ലൻ, തട്ടാൻ, ആശാരി മുതലായവക്ക് അല്പം ദൂരത്തായി ഒരു ചെറിയ കെട്ടിടവുംകൂടി ഉണ്ടായിരിക്കും. അന്ന്

ജാതിവഴക്കും മററും വളരെ കുറവായിരുന്നു. എന്നുതന്നെ യുമല്ല ഒരു കരയിലുള്ളവരെല്ലാവരും ഏതു ജാതിക്കാരായിരുന്നാലും പൊതുക്കാൎയ്യങ്ങളിൽ യോജിച്ചു പ്രവൎത്തിച്ചുവന്നിരുന്നു. ചില ദിക്കുകളിൽ ഒരു കുടുംബക്കാർതന്നെ പാരമ്പൎയ്യമായി ആശാൻസ്ഥാനം വഹിച്ചും വന്നിരുന്നു. ആശാന്മാർ വിദ്യ അഭ്യസിപ്പിക്കുന്നതു കൂടാതെ, ഗ്രന്ഥമെഴുത്ത്, പ്രശ്നം, ചികിത്സ, മന്ത്രവാദം ഇവകൾ കൂടി നടത്തിവന്നിരുന്നു. കരയിലുള്ളവരെല്ലാവരും ഇവരെ സവിശേഷം ബഹുമാനിക്കയും ആദരിക്കയും ചെയ്തുവന്നു. ഇപ്പോൾ “വാദ്ധ്യാർ” എന്നു കേട്ടാൽ ജനങ്ങൾക്ക് ഒരു പുച്ഛഭാവമാണു മുഖത്തിൽ സ്ഫുരിക്കുന്നതു്. കാലഭേദംകൊണ്ടായിരിക്കാം. എഴുത്തുപള്ളികളിൽ ഇപ്പോഴത്തെ വിദ്യാലയങ്ങളിൽ ഉള്ളതുപോലെ ബെഞ്ചും, കസേരയും, മേശയും, അൽമാരിയും മററുമുണ്ടായിരുന്നില്ല. കുട്ടികൾ ഒക്കെയും ചെറിയ തടുക്കുകളിലും ആശാൻ ഒരു പലകയിലുമാണ് പതിവായി ഇരിക്കുന്നതു്. മുപ്പതു കുട്ടികളിലധികം ഒരു കളരിയിൽ കാണുകയില്ല. അവരുടെ പേരുവിവരം രജിസ്റ്ററും വയ്ക്കാറില്ല. പഠിത്വം പതിവായി രാവിലെ ഏഴുമണിയ്ക്കാരംഭിക്കും. കുട്ടികൾ എല്ലാവരും പല്ലുതേച്ച് കാലുംമുഖവും കഴുകി ഭസ്മം ധരിച്ചുവേണം ഹാജരാകാൻ. ഈ വിഷയത്തിൽ വീഴ്ച കണ്ടാൽ അവർ ശിക്ഷിക്കപ്പെടുന്നതാണ്. അവരവരുടെ ഓലക്കെട്ടും തടുക്കും നിലത്തെഴുത്തുകാർ മണ്ണുംകുടുക്കയും കൊണ്ടുവരണം. പാഠം ആരംഭിക്കുന്നതിനുമുമ്പ് ഹരി, ശ്രീ, ഗണപതി, സരസ്വതി, വേദവ്യാസൻ, ഷൺമുഖൻ, സൂൎയ്യാദിഗ്രഹങ്ങൾ, ഗുരു ഇവരെ മനസാ വാചാ കൎമ്മണാ വന്ദിക്കണം. ഇതുകഴിഞ്ഞാണ് പാഠം ആരംഭിക്കുന്നതു്. രാവിലെ പുതിയ പാഠം പഠി

ക്ക പതിവില്ല. "പഠിച്ചതു ചൊല്ലുക" മാത്രമേയുള്ളൂ. അതേവരെ പഠിച്ച പാഠങ്ങൾ മുഴുവനും ആവൎത്തിച്ചു ദിവസംപ്രതി ചൊല്ലണം. ഇതു പഠിച്ചതു് ഓൎമ്മിക്കുന്നതിനുള്ള ഒരു ഉപായമാണു്. ആശാൻ കൂടെയില്ലെങ്കിൽ ഇതു് ഉപായത്തിൽ കഴിച്ചുകൂട്ടുകയേ ഉള്ളൂ. ഇപ്പോൾ ചില യോഗങ്ങളിലും മററും നടപ്പുള്ളതുപോലെ "മുഴുവനും വായിച്ചതായി വിചാരിക്ക"യാണു് ചെയ്യാറുള്ളതു്. ആശാൻ കൂടെയുണ്ടെങ്കിൽ അന്നു വലിയ കഷ്ടപ്പാടു തന്നെയാണു്. ആദ്യവസാനം മുഴുവനും വായിച്ചുതീൎക്കാതെ കഴിവില്ല. മിക്കദിവസവും ആശാൻകൂടി ഉണ്ടായിരിക്കും. ആശാൻ ഇല്ലാത്ത സമയത്തു് കളരിയിലെ സ്ഥിതി അല്പം കുഴപ്പത്തിലാണു്. ഓട്ടവും ചാട്ടവും പരസ്പരസല്ലാപങ്ങളും മററും ധാരാളം ഉണ്ടാകും. അല്പനേരത്തേയ്ക്കു ലഭിക്കുന്ന സ്വാതന്ത്ര്യം കുട്ടികൾ ഉപേക്ഷിച്ചുകളകയില്ലല്ലോ. ചിലപ്പോൾ ആശാൻ പെട്ടെന്നു പ്രവേശിച്ചു എന്നും വരാം. പിന്നത്തെ കഥ പറവാനില്ല. നിരപ്പെ ഒരു തല്ലു് തീൎച്ചയാണു്. എന്നാൽ ഇപ്രകാരമുള്ള സംഭവം നേരിടാതിരിപ്പാൻ വിദ്യാൎത്ഥികളിൽ ചിലർ ചാരന്മാരായിട്ടു് അങ്ങുമിങ്ങും നില്ക്കുന്ന പതിവുണ്ടു്. ആശാനെ ദൂരെ കാണുമ്പോൾ മററുള്ളവൎക്കു് അറിവുകൊടുക്കയും എല്ലാവരും അവരവരുടെ സ്ഥാനത്തിൽ ചെന്നിരിക്കയും ക്ഷണനേരംകൊണ്ടുകഴിയും. അപ്പോൾ കൈയിൽകിട്ടുന്ന ഓലയെടുത്തു വായനയുംതുടങ്ങും. പക്ഷേ പാതിദൃഷ്ടി ഓലയിലും പാതി ആശാന്റെ മുഖത്തും ആയിരിക്കും. കോപഭാവം കണ്ടില്ലെങ്കിൽ സമാധാനമായി. ഏകദേശം പത്തു മണിയോടുകൂടി കുട്ടികൾ കുളിച്ചു ഭക്ഷണംകഴിപ്പാൻപോകും. പിന്നീടു ഒരു മണിക്കാണു് പഠിത്തംതുടങ്ങുന്നതു്. അപ്പോഴാണു് പുതിയ

പാഠങ്ങൾ പഠിക്കുന്നതു്. അന്നന്നത്തെ പാഠം ആശാൻ തന്നെ അന്നന്ന് ഓലയിൽ എഴുതിക്കൊടുക്കുന്ന പതിവാണു്. ഉയൎന്നതരം വിദ്യാൎത്ഥികൾക്കു ഗ്രന്ഥങ്ങൾ ഉണ്ടായിരിക്കും. പുസ്തകങ്ങൾ അക്കാലത്തു് വളരെ അപൂൎവ്വമായിരുന്നു. ഏകദേശം നാലുമണിയോടുകൂടി വിദ്യാൎത്ഥികൾ പിരിയും. ചെറിയ കുട്ടികൾ ഒക്കെയും "വായിപ്പാറം" ചൊല്ലിക്കഴിഞ്ഞുവേണം ഏട്ടുകെട്ടാൻ. ഉയൎന്നതരം വിദ്യാൎത്ഥികൾ പിറേറദിവസത്തെ "നാളും പക്കവും" ഗണിച്ചുവച്ചുവേണം പിരിയുവാൻ. ഇതു് ചില ആശാന്മാൎക്കു മാത്രമേ നിശ്ചയമുണ്ടായിരിക്കയുള്ളു. സമയം അറിയുന്നതിന്നു് അക്കാലത്തു് മണിയും മററുമില്ലായിരുന്നു. പകൽ "അടിയളവുവാക്യം" മൂലവും രാത്രി നക്ഷത്രപ്പാനകൊണ്ടും നേരം അറിഞ്ഞുവന്നു. എന്നാൽ വൎഷകാലത്തു ഇതു് സാദ്ധ്യമല്ലായിരുന്നു. അക്കാലത്തു മനോനിശ്ചയം തന്നെ അവലംബം. അന്നത്തെ പാഠപദ്ധതിയെപ്പററിയും അല്പം പറയേണ്ടിയിരിക്കുന്നു. ഒരു വിദ്യാൎത്ഥി ഒരു വിഷയം പഠിച്ചുതീൎന്നതിന്നുമേലല്ലാതെ മററു വിഷയം പഠിപ്പിക്കയില്ലെന്നു നിയമമുണ്ടായിരുന്നു. ഉയൎന്നതരം വിദ്യാൎത്ഥികൾക്കുമാത്രം അല്പം വ്യത്യാസമുണ്ടായിരുന്നു. ഇപ്പോഴത്തെപ്പോലെ ആറും, ഏഴും ക്ലാസ്സുകളല്ലാ ഉണ്ടായിരുന്നതു്. എത്ര കുട്ടികളുണ്ടോ അത്രയും ക്ലാസ്സുകൾ ഉണ്ടായിരുന്നു. സാധാരണ വിദ്യാഭ്യാസം കൂടാതെ ഇവർ ശാസ്ത്രീയ വിദ്യാഭ്യാസവും, സന്മാൎഗ്ഗവിദ്യാഭ്യാസവും, മതവിദ്യാഭ്യാസവും നടത്തിവന്നു. ഈ ഒടുവിൽ പറഞ്ഞിട്ടുള്ള രണ്ടു വിഷയങ്ങളും ഇക്കാലത്തും പൂൎണ്ണമായി സാധിക്കാതിരിക്കുന്ന സംഗതികളാണു്. കുട്ടികൾ ശുചിയുള്ളവരും സദ്വൃത്തന്മാരും ഈശ്വരവിചാരമുള്ളവരും ആയിരിക്കുന്നതിന്നു് ഉ

പയുക്തങ്ങളായ പഠിതങ്ങളും ഏർപ്പാടുകളും കളരികളിൽ സ്ഥാപിതങ്ങളായിരുന്നുവെന്നുള്ളതു് കളരികളുടെ പ്രധാനഗുണങ്ങളിൽ ഒന്നായിരുന്നു. അനവധി വിഷയങ്ങൾ പഠിപ്പിച്ചുവന്നിരുന്നതുകൊണ്ടു് അവയെ എല്ലാം ഇവിടെ പ്രസ്താവിക്കുന്നതു പ്രയാസമാണു്. ചിലതുമാത്രം പറഞ്ഞുകൊള്ളുന്നു. നിലത്തെഴുത്തു്, കണക്കു്, വാക്യം, പരപ്പേർ, ജ്യാവ, കാലദീപം, അമരകോശം, സിദ്ധരൂപം, ബാലപ്രബോധനം, കാവ്യങ്ങൾ, രാശികാലം, രാശിവടിവു്, നക്ഷത്രപ്പാന, നക്ഷത്രദേവത, നക്ഷത്രവൃക്ഷങ്ങൾ, മൃഗങ്ങൾ, ദശകം, അടിയളവുവാക്യം, ശകുനങ്ങൾ, അഷ്ടകങ്ങൾ, മറ്റു സ്തോത്രങ്ങൾ, മുഹൂർത്തങ്ങൾ മുതലായി പ്രയോജനമുള്ളതും ഇല്ലാത്തതുമായ അനേകം വിഷയങ്ങൾ പഠിപ്പിച്ചുവന്നിരുന്നു. മലയാളത്തിൽ കുറച്ചും അധികഭാഗം സംസ്കൃതത്തിലുമാണു് പഠിപ്പിച്ചിരുന്നതു്. ഇവയെല്ലാം കാണാപ്പാഠം പഠിക്കണമെന്നായിരുന്നു നിയമം. കാവ്യത്തിന്റെ കാര്യത്തിൽ മാത്രം അർത്ഥം പറഞ്ഞുകൊടുക്കാറുണ്ടു്. ധാരണാശക്തിയാണു് സർവ്വപ്രധാനമായി ഗണിക്കപ്പെട്ടിരുന്നതു്. അധികം പഠിതവും ജ്യോതിഷസംബന്ധമായിരുന്നുവെന്നു പാഠവിഷയങ്ങളിൽ നിന്നു് ഗ്രഹിക്കാവുന്നതാണു്. ഇവകൊണ്ടു വിദ്യാർത്ഥിയുടെ അപരജീവിതത്തിൽ വലിയ—അല്ലെങ്കിൽ വല്ല പ്രയോജനവുമുണ്ടോ എന്നുള്ള കാര്യം സംശയമാണു്. ചിലതൊക്കെ കുട്ടിവായനക്കുമാത്രം ഉപയോഗപ്പെട്ടേയ്ക്കുമെന്നു തോന്നുന്നു. ആദ്യമായി ബ്രാഹ്മണരുടെ കയ്യിൽനിന്നും നമുക്കു വിട്ടുകിട്ടിയതു ജ്യോതിശാസ്ത്രമായിരുന്നതുകൊണ്ടു് അതിനെമാത്രം വിദ്വാന്മാർ കൈകാര്യം ചെയ്തുകൊണ്ടു് വന്നിരിക്കാം. ഏതായാലും പാഠവിഷയങ്ങളിൽ അധികം ഭാഗവും വ്യക്തമാ

യ ഉദ്ദേശം കൂടാതെ പഠിപ്പിച്ചുവന്നതായിട്ടാണു വിചാരിക്കേണ്ടതു്. ധാരണാശക്തിയെ ഒഴിച്ചു് ബുദ്ധിയുടെ മററു ശക്തികളെ ഉത്തേജിപ്പിക്കുന്നതിനോ ബലപ്പെടുത്തുന്നതിനോ വേണ്ടതായ വിദ്യാഭ്യാസരീതി ആശാന്മാർ അവലംബിച്ചതായി കാണുന്നില്ല. ഇതു് മുമ്പു നടപ്പുണ്ടായിരുന്ന വല്ല രീതിയും ദുഷിച്ചു് ഇങ്ങനെ ആയിത്തീർന്നതായി എന്നും വന്നേയ്ക്കാം. അമരകോശം, സിദ്ധരൂപം, ബാലപ്രബോധനം മുതലായവ സംസ്കൃതഭാഷാഭ്യസനത്തിനു ഉപയുക്തങ്ങളായിട്ടുള്ളവയാണു്. എന്നാൽ എല്ലാ ആശാന്മാരും ഇവ പഠിപ്പിച്ചുവന്നില്ല. ഇത്തരം വിദ്യാഭ്യാസംകൊണ്ടും അനേകംപേർ വിദ്വാന്മാരായിത്തീർന്നിട്ടുണ്ടെന്നുള്ളതു് സമ്മതിക്കാതിരിക്കാൻ തരമില്ല. വിദ്യാർത്ഥികൾ പ്രായമാകുകയും അവരുടെ ബുദ്ധിശക്തി പ്രകൃത്യാ വികസിച്ചുതുടങ്ങുകയും ചെയ്യുമ്പോൾ ശൈശവത്തിൽ ഉള്ളിൽ സംഗ്രഹിക്കപ്പെട്ടിട്ടുള്ള പദാർത്ഥങ്ങളെപ്പററി പര്യാലോചിച്ചു്, വാസനയനുസരിച്ചു്, ഉപേക്ഷിക്കേണ്ടവയെ ഉപേക്ഷിച്ചും അല്ലാത്തവയെ അടിസ്ഥാനമായി സ്വീകരിച്ചും ചില വിഷയങ്ങളിൽ പാണ്ഡിത്യം സമ്പാദിച്ചുവന്നിരുന്നു. ഇതായിരിക്കാം മേല്പറഞ്ഞതിനുള്ള കാരണം. ,വിദ്യാഭ്യാസംകൊണ്ടുമാത്രം ഒരുത്തനും വിദ്വാനാകുമെന്നു തോന്നുന്നില്ല. തക്കതായ ബുദ്ധിശക്തിയും വാസനയുംകൂടി അത്യാവശ്യമാണു്. ഒരു ക്ലിപ്തമായ പ്രായത്തിൽ മാത്രമെ ബുദ്ധിയുടെ ഉൽകൃഷ്ട ശക്തികൾ വികസിക്കുന്നതിനു ആരംഭിക്കയുള്ളു. അതിനു മുമ്പു ചെയ്യുന്ന ശ്രമങ്ങൾ ദോഷഹേതുക്കളായിത്തീരാൻ ഇടയുമുണ്ടു്. ആശാന്മാർ ഈ തത്വം ഗ്രഹിച്ചിട്ടായിരിക്കാം ധാരണാശക്തിയെ മുറുക്കിപ്പിടിച്ചതു്. ഏതായാലും അവരവലംബിച്ച രീതിയെ ആക്ഷേപിക്കുന്നതു് വള

രെ ആലോചിച്ചുവേണ്ടതാകുന്നു. അവരിൽനിന്നും കാല ദൈർഘ്യംകൊണ്ടും ആദർശഭേദംകൊണ്ടും മററും ദൂരസ്ഥ ന്മാരായ നാം അവരുടെ ഗുണദോഷങ്ങളെപ്പററി ശരിയാ യ വിചിന്തനം ചെയ്യുന്നതിന് ശക്തന്മാരാണോ എന്ന് സംശയമാണ്.

ആശാന്മാരുടെ കാലത്തും ഒരു വിദ്യാഭ്യാസനിയമം ഉണ്ടായിരുന്നു. അതിൽ പക്ഷെ ഇപ്പോൾ പ്രചാരത്തി ലിരിക്കുന്ന നിയമങ്ങളെപ്പോലെ വളരെ വകുപ്പുകൾ ഉണ്ടാ യിരുന്നില്ല. ആ നിയമം അലിഖിതവുമായിരുന്നു. ആ ശാന്മാൎക്ക് ലൈസൻസ് എഴുതിക്കൊടുക്കയും പതിവില്ലാ യിരുന്നു. കരയിൽ പ്രധാനികൾ കൂടി തീൎച്ചയാക്കുക യാണ് പ്രായേണ നടപ്പ്. ഓരോ മാസത്തിലും പ്രതിപ ദം, ദ്വിതീയ ഇവ മുഴു അനദ്ധ്യായദിവസങ്ങളും സപ്തമി, അഷ്ടമി, ചതുർദ്ദശി ഇവ അർദ്ധഅനദ്ധ്യായദിവസങ്ങളും ആയിരുന്നു. ഇതുകൂടാതെ ഇപ്പോഴത്തെപ്പോലെ വിശേഷ ദിവസങ്ങളും അനദ്ധ്യായദിവസങ്ങളായിരുന്നു. വിദ്യാൎത്ഥി കൾ ഫീസുകൊടുക്കയൊ ആശാന്മാർ ശമ്പളം വാങ്ങുക യോ ചെയ്തിരുന്നില്ല. ആശാന് ഓരോ സന്ദൎഭങ്ങളിൽ ദ ക്ഷിണകൊടുക്കുകമാത്രം ചെയ്തുവന്നു. അതിനാൽ ശമ്പ ളം പോരായെന്നും ഫീസു കൂടുതലായിപ്പോയിയെന്നും ആ രും വാദിച്ചില്ല. തെററു ചെയ്താൽ അന്നത്തെ ശിക്ഷാനി യമം അനുസരിച്ച് വിദ്യാൎത്ഥികളെ ശിക്ഷിച്ചുവന്നിരുന്നു. "ഏത്തം ഇട്ടുവിക്ക," ചൂരൽകൊണ്ട് തുടയിൽ അടിക്കുക, ചെവിയിൽ നുള്ളുക, തലയിൽ കിഴുക്കുകയും മററുമായി രുന്നു പ്രധാനശിക്ഷകൾ. ഇതിലും കൂടുതലായ ശിക്ഷക ളും അപൂൎവ്വമായി നടത്തിവന്നു. വിദ്യാൎത്ഥികളുടെ ശുചി ത്വം, സന്മാൎഗ്ഗം, ഈശ്വരവിശ്വാസം ഈ വിഷയങ്ങ

ളിൽ ആശാന്മാർ പ്രത്യേകം ശ്രദ്ധവച്ചുവന്നിരുന്നു. പ്രഭാതത്തിലും സന്ധ്യയ്ക്കും പാദമുഖപ്രക്ഷാളനം ചെയ്തു് ഭസ്മം ധരിച്ചു് വിദ്യാർത്ഥികൾ സങ്കീർത്തനങ്ങൾ ചൊല്ലണമെന്നു് നിർബ്ബന്ധമുണ്ടായിരുന്നു. കളരിക്കുള്ളിൽമാത്രമല്ലാ, അതിനു പുറത്തും കളിസ്ഥലങ്ങളിലും ഗൃഹങ്ങളിലും ആശാന്നു് അധികാരമുണ്ടായിരുന്നു. നിയമലംഘനം എല്ലാപ്പോഴും ആശാന്റെ ദൃഷ്ടിയിൽപ്പെടുകയും അവ ശിക്ഷിക്കപ്പെടുകയും ചെയ്തുവന്നു. അന്നത്തെ വിദ്യാർത്ഥികൾക്കു് എഴുത്തു പഠിച്ചതുകൊണ്ടു് വേറെ തൊഴിലൊന്നും ചെയ്യാൻ പാടില്ലെന്നുള്ള ദുരഭിമാനമില്ലായിരുന്നു. ഇപ്പോഴാകട്ടെ അക്ഷരജ്ഞാനമുണ്ടായാൽപിന്നെ പണിയായുധങ്ങൾ ഒന്നും തൊട്ടുകൂടാ എന്നു നിർബ്ബന്ധം ഉള്ളതുപോലെ തോന്നും. ആശാരിയും കൊല്ലനും തട്ടാനുംമററും എഴുത്തു പഠിച്ചു എന്നുവച്ചു് അന്നു് അവരുടെ തൊഴിലിനെ നിന്ദിച്ചുവന്നിരുന്നില്ല. പക്ഷേ വേറെ മാർഗ്ഗം ഇല്ലാത്തതുകൊണ്ടായിരിക്കാം.

സൂക്ഷ്മംനോക്കിയാൽ അന്നത്തെ കളരികളിൽ ഇന്നത്തെ പരിഷ്കൃതവിദ്യാലയങ്ങളിൽ വികസിച്ചുകാണുന്ന വ്യവസ്ഥകൾ ഒക്കെയും മുകുളിതങ്ങളായി സ്ഥിതി ചെയ്തിരുന്നുവെന്നുള്ളതിനു് സംശയമില്ല. കായികവിദ്യാഭ്യാസം, മാനസികവിദ്യാഭ്യാസം, മതവിദ്യാഭ്യാസം ഇവകൾ ആശാന്മാർ ഏറക്കുറെ നടത്തിവന്നു. വിദ്യാഭ്യാസരീതി ഇപ്പോൾ നടപ്പുള്ളതിൽനിന്നും വ്യത്യസ്തപ്പെട്ടിരുന്നു എങ്കിലും ഫലം അതൃപ്തികരമായിരുന്നു എന്നു പറഞ്ഞുകൂടാ. കളരികളിലെ വായുമണ്ഡലം എല്ലാപ്പോഴും പരിശുദ്ധമായിരുന്നു. വിദ്യാർത്ഥികൾ അധികം ജ്ഞാനികളായിത്തീർന്നില്ലെങ്കിലും ഒരുവിധം സദ്വൃത്തന്മാരായിരുന്നുവെന്നു് വിചാ

രിക്കാൻ കാരണമുണ്ട്. പഠിത്തത്തിന്റെ ഉദ്ദേശം ഉദ്യോഗലാഭമാണെന്ന് ആരും വിചാരിക്കാതിരുന്നതുകൊണ്ട് ജനങ്ങൾ വിദ്യാഭ്യാസത്തിന്നു ഒരുൽകൃഷ്ടനില കല്പിച്ചിരുന്നു. വളരെ വിഷയങ്ങൾ പഠിപ്പിക്കാത്തതുകൊണ്ടും, ഒരു വിഷയം പഠിച്ചതിനുമേൽമാത്രം മറ്റു വിഷയം പഠിക്കുന്നതുകൊണ്ടും വിദ്യാർത്ഥികൾക്ക് ഏകാഗ്രചിത്തത്വം എന്നുള്ള വലിയ ഗുണം ലഭിച്ചിരുന്നു. വലിയ കെട്ടിടങ്ങളും അനവധി പുസ്തകങ്ങളും പരീക്ഷകളും പരിശോധനകളും അനേകം അദ്ധ്യാപകന്മാരും മറ്റും ഇല്ലായിരുന്നു എങ്കിലും ഒരു ഗ്രാമത്തിലെ വിദ്യാഭ്യാസം കാര്യക്ഷമമായ വിധത്തിലും വലിയ ചെലവു കൂടാതെയും പഴയാശാന്മാർ നടത്തിവന്നിരുന്നുവെന്നുള്ളതു് സ്മരണീയമാണ്. 1040-ാമാണ്ടിടയ്ക്കു് ഗവമ്മെന്റിൽനിന്നും ഓരോ താലൂക്കിലും ഓരോ മലയാളവിദ്യാലയങ്ങൾ സ്ഥാപിച്ചുവെങ്കിലും ഗ്രാമങ്ങളിൽ ആശാന്മാർതന്നെ വളരെക്കാലം വിദ്യാഭ്യാസം നടത്തിവന്നു. ഇടക്കാലത്തു് ആശാന്മാരെ പുതിയ വിദ്യാഭ്യാസപന്ഥാവിലേയ്ക്കു് നയിക്കുന്നതിന് ചില ശ്രമങ്ങൾചെയ്തും അവക്ക് പ്രതിമാസം ഒരു തുക സഹായധനമായി നൽകിവരികയും ചെയ്തു. ഇതോടുകൂടി ആശാന്മാരുടെ തരമൊന്നുമാറി. പുതിയ വിദ്യാഭ്യാസത്തിന്റെ വരവോടുകൂടി ആശാന്മാരും എഴുത്തുപള്ളിയും അവസാനിച്ചുവെന്നു തന്നെ പറയാം. ഇപ്പോൾ ഒരു വിദ്യാർത്ഥിയുടെ വിഷയത്തിൽ അനേകം പേർ പ്രവർത്തിച്ചുവരുന്നുണ്ട്. പാഠ്യപുസ്തകമെഴുത്തുകാർ, പാഠ്യപുസ്തകക്കമ്മററി, അദ്ധ്യാപകന്മാർ, പരിശോധകന്മാർ, പരീക്ഷകന്മാർ മുതലായി വളരെപ്പേരുണ്ട്. "അധികസ്യ അധികംഫലം" എന്നാണല്ലോ പ്രമാണം. പക്ഷേ പാചകന്മാരധികമായാലെന്താ ദോഷം?

---

# ൧. നിയമവും നിയമനിർമ്മിതിയും.

നിയമം എന്നുവെച്ചാൽ രാജാവിങ്കൽനിന്നുതന്നെയോ, രാജാധികാരം വഹിക്കുന്ന മററു സ്ഥാനത്തുനിന്നോ പുറപ്പെടുന്ന ഒരു കല്പനയോ, ആജ്ഞയോ ആണെന്നു പറയാം. നിയമം സൃഷ്ടിക്കുന്ന ആൾക്കു് അതിനെ നടത്തുന്നതിനും അതു ലംഘിക്കുന്ന ജനത്തെ ശിക്ഷിക്കുന്നതിനും അധികാരം ഉണ്ടായിരിക്കുന്നതാണു്. ആദ്യകാലങ്ങളിൽ നിയമങ്ങൾ മിക്കവാറും രാജാക്കന്മാർതന്നെ നിർമ്മിച്ചുവന്നു. എന്നാൽ കാലക്രമംകൊണ്ടു് ഈ അധികാരം ഒരാളിൽതന്നെ ഇരിക്കുന്നതുനിമിത്തം വരാവുന്ന ദോഷങ്ങൾ പ്രത്യക്ഷപ്പെട്ടുതുടങ്ങിയതോടുകൂടി മിക്ക രാജ്യങ്ങളിലും നിയമസൃഷ്ടി ഇപ്പോൾ ജനപ്രതിനിധിസഭയിൽ സമർപ്പിച്ചിരിക്കയാണു്. എന്നാൽ ഇപ്പോഴും അപൂർവ്വം ചില സ്ഥലങ്ങളിൽ രാജേച്ഛതന്നെ നിയമമായിട്ടുണ്ടെന്നു തോന്നുന്നു. ഇതു വ്യത്യസ്തമാണെന്നുവേണം പറവാൻ. പരിഷ്കൃതരാജ്യങ്ങളിലൊക്കെയും നിയമസഭകൾ ഉണ്ടു്. ചിലടത്തു ഇതിലേയ്ക്കു് രണ്ടു സഭകൾ ഉള്ളതായുംകാണുന്നു. നിയമം മനുഷ്യവർഗ്ഗത്തിന്റെ പരിഷ്കൃതദശയുടെ ആരംഭത്തെ സൂചിപ്പിക്കുന്നു. നിയമം ഇല്ലെങ്കിൽ രക്ഷയില്ല; അഭിവൃദ്ധിയില്ല, ഉപജീവനമാർഗ്ഗമില്ല. മനുഷ്യന്റെ ജീവനും, ദേഹവും, സ്വത്തും അവയുടെ രക്ഷയ്ക്കായി നിയമത്തെത്തന്നെ ആശ്രയിച്ചിരിക്കുന്നു. നിയമാഭാവം കൊണ്ടുണ്ടാകാവുന്ന ദോഷങ്ങളുടെ ഒരു ഏകദേശജ്ഞാനം എങ്കിലും വേണമെങ്കിൽ യുദ്ധകാലങ്ങളിലെ സംഭവങ്ങളെക്കുറിച്ചു് ചിന്തിച്ചാൽമതി. ഇക്കാലങ്ങളിൽ നിയമങ്ങളെല്ലാം നി

ത്തിവെയ്ക്കപ്പെടുന്നതു് പതിവാണു്. ധനം അപഹരിക്കപ്പെടുന്നു. ഉപജീവനമാർഗ്ഗം ഇല്ലാതാകുന്നു. ജീവനും ശരീരത്തിനും രക്ഷയില്ലാതാകുന്നു. വളരെക്കാലത്തെ ശ്രമഫലം ഒരു ക്ഷണംകൊണ്ടു നഷ്ടമാകുന്നു. മനുഷ്യന്റെ സ്വാഭാവിക വികാരങ്ങൾക്കു് സാധിക്കാൻ കഴിയാത്തതു് നിയമം സാദ്ധ്യമാക്കിത്തീർക്കുന്നു. നിയമം ഒന്നുമാത്രമാണു് മനുഷ്യനു് "സ്വത്തു്;" അല്ലെങ്കിൽ സ്ഥിരസമ്പാദ്യം ഉണ്ടാക്കിക്കൊടുക്കുന്നതു്. അന്യരെ അപഹരിക്കാൻ കഴിയുമെങ്കിൽ ആരെങ്കിലും സ്വത്തു സമ്പാദിക്കുമോ? ലോകത്തിൽ ഉത്സാഹികളെപ്പോലെ അലസന്മാരും ഉണ്ടു്. ഏകൻ പ്രയത്നംകൊണ്ടുണ്ടാക്കുന്നതിനെ അന്യൻ നിഷ്പ്രയാസം കവരുന്നു. ചതിവും, തസ്കരതയും പ്രയത്നഫലത്തെ അറിയാതെ അപഹരിക്കുന്നു. അക്രമവും ശക്തിയും ബലപ്രയോഗംകൊണ്ടു് ഇതിനെ പരസ്യമായി പിടിച്ചുപറിക്കുന്നു ഈ അവസ്ഥയിൽ ജനങ്ങൾ സദാ ഭയാകുലന്മാരായി വർത്തിക്കേണ്ടിയും ഇരിക്കുന്നു. നിയമം ഒന്നുതന്നെയാണു് ഈ അവസ്ഥയെ ഏറെക്കുറെ തടുക്കുന്നതു്. നിയമങ്ങളുടെ ആവിർഭാവത്തിലും ഇപ്രകാരമുള്ള വ്യതിചലനങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്ന സ്ഥിതിക്കു് അതിന്റെ അഭാവത്തിങ്കലെ അവസ്ഥ എത്രയോ ശോച്യമായിരിക്കും! ഇതു നോക്കുമ്പോൾ നിയമം ലോകർക്കു് ഒരമൂല്യമായ അനുഗ്രഹം തന്നെയാണു്. സമുദായസുഖത്തിനും, സന്മാർഗ്ഗസംരക്ഷണത്തിനും, ധനാഭിവൃദ്ധിക്കും, സമാധാനത്തിനും നിയമങ്ങൾ എന്തുമാത്രം സഹായമായിരിക്കുന്നുവെന്നു് പറയാൻ പാടില്ല. എന്നാൽ നിയമങ്ങളുടെ ഗുണം അവ സൃഷ്ടിക്കപ്പെടുന്ന മാതിരിയിലല്ല, അവ നടത്തപ്പെടുന്ന രീതിയിലാണു് സ്ഥിതിചെയ്യുന്നതു്. ഇതു ന്യായാധിപന്മാരേയും സ

മാധാനരക്ഷകന്മാരേയും നിയമിക്കുന്ന വിഷയത്തിൽ പ്രത്യേകം ശ്രദ്ധിക്കേണ്ട ഒരു കാൎയ്യമാണു്. എന്നാൽ നിയമങ്ങൾ ആവശ്യത്തിനു മതിയാകാതെയും ആവശ്യത്തിൽ കവിഞ്ഞും ഇരിക്കുന്നതു് രണ്ടും ഒരുപോലെ ദോഷഹേതുകമായിട്ടുള്ളതാണു്. എല്ലാ നിയമങ്ങളും ഏറക്കുറെ ജനസ്വാതന്ത്ര്യത്തെ നിരോധിക്കുന്നവയാകകൊണ്ടു് വേണ്ടതിലധികം നിയമങ്ങൾ സൃഷ്ടിക്കുന്നതു ഉചിതമായി വരികയില്ല. നിയമങ്ങൾ സ്വഭാവംകൊണ്ടു നോക്കിയാൽ പലതരങ്ങളായിട്ടാണിരിക്കുന്നതു്. ജനങ്ങളുടെ ജീവൻ, സ്വത്തു്, ശരീരം, സന്മാൎഗ്ഗം, അവകാശങ്ങൾ ഇവകളെ സംരക്ഷിക്കുന്നതിനുള്ളവയും സൌകൎയ്യസാധകങ്ങളും ഗവൎമ്മെൻറിൻെറ ഭരണസൌകൎയ്യത്തിനും ധനാഭിവൃദ്ധിക്കും രക്ഷയ്ക്കും ഉദ്ദേശിക്കപ്പെട്ടിട്ടുള്ളവയും ഇതരരാജ്യങ്ങളുമായിട്ടുള്ള ഏൎപ്പാടുകളെ സംബന്ധിച്ചുള്ളവയും മററുമാകുന്നു. എന്നാൽ നിയമസഭയുടെ നിലനില്പിനുവേണ്ടി മാത്രം വല്ല നിയമവും സൃഷ്ടിക്ക എന്നുള്ളതു് അനാശാസ്യമായ ഒരേൎപ്പാടാണെന്നു് പറയേണ്ടതില്ലല്ലൊ. ഓരോ രാജ്യത്തിൻേറയും പ്രത്യേകസ്ഥിതിക്കത്യാവശ്യമായിട്ടുള്ള നിയമങ്ങൾ നിൎമ്മിക്കുന്നതല്ലാതെ അടുത്ത രാജ്യങ്ങളിലോ സംസ്ഥാനങ്ങളിലോ നടപ്പിലിരിക്കുന്ന നിയമങ്ങളെ എല്ലാം പകൎത്തി പ്രചരിപ്പിക്കുന്നതു് അനാവശ്യകമെന്നുതന്നെയല്ലാ, ജനങ്ങൾക്കു് ഉപദ്രവകരമായും വന്നേക്കാനിടയുണ്ടു്. നിയമങ്ങൾ രാജ്യാഭിവൃദ്ധിക്കു് അവശ്യമായിട്ടുള്ളതാണെന്നു് എല്ലാവരും സമ്മതിക്കുന്നതാണു്. എന്നാൽ ദ്രുതഗതിയിലുള്ള നിയമനിൎമ്മിതിയല്ല, വിവേകപൂൎവ്വമായവയാണു് ആവശ്യമായിരിക്കുന്നതു്. ഈ വിഷയത്തിൽ വേഗതയല്ലാ, വിവേകതയാണു് വേണ്ടതു്. ഒരു മഹാൻ അഭിപ്രായപ്പെട്ടി

ട്ടുള്ളതുപോലെ, അപൂൎണ്ണങ്ങളായ അനേകം പുതിയ നിയമങ്ങൾ നിൎമ്മിക്കുന്നതിനേക്കാൾ പഴയനിയമങ്ങളെ യുക്തമെന്നുതോന്നുന്ന ഭേദഗതികളോടുകൂടി ആലോചനാപൂൎവ്വം പ്രയോഗിക്കുന്നതാണു് ഉത്തമം. നിയമങ്ങൾ ക്രമാതീതമായി നിൎമ്മിക്കപ്പെടുന്നതുകൊണ്ടു് പല ദോഷങ്ങളും ഉണ്ടാവാനിടയുണ്ടു്. നിയമബാഹുല്യം ജനങ്ങളുടെ സ്വാതന്ത്ര്യശീലത്തിനും, ആത്മാഭിമാനത്തിനും ഹാനികരമായി ഭവിക്കുന്നു. കുററക്കാൎക്കു് അവയുടെ വ്യാപ്തിയിൽനിന്നും ഒഴിഞ്ഞുപോകുന്നതിനുള്ള ദ്വാരങ്ങൾ ധാരാളം ലഭിക്കുന്നു. നിയമങ്ങളുടെ അവ്യക്തതയും അവയുടെ ബഹുവിധമുള്ള വ്യാഖ്യാനങ്ങളും കുററക്കാരെ സഹായിക്കുന്നു. നിയമങ്ങൾ അധികമായാൽ അവയെ നടത്താനും പ്രയാസം നേരിടുന്നു. ഇവ ജനോപദ്രവികൾക്കു് കൂടുതൽ ആയുധങ്ങളായിത്തീരുന്നു. ഓരോ നിയമവും ജനങ്ങളുടെ സ്വാതന്ത്ര്യത്തിന്റെ ഒരു അംശത്തെ ഹരിക്കുന്നു. നിയമങ്ങൾ ഒക്കെയും മനുഷ്യനിൎമ്മിതങ്ങളാകകൊണ്ടു് ഏറെക്കുറെ അപൂൎണ്ണങ്ങളായിരിക്കാനേ തരമുള്ളു. നിയമകൎത്താക്കന്മാരും ഓട്ടമേച്ചിൽക്കാരെപ്പോലെതന്നെ ഒരു ദ്വാരം അടയ്ക്കുമ്പോൾ മററൊരു ദ്വാരം സൃഷ്ടിക്കുന്നു. ഓരോ നിയമവും എത്രതവണ പരിഷ്കരിച്ചാലും പിന്നെയും അപൂൎണ്ണമായിത്തന്നെ ഇരിക്കുന്നു. ഇതുനിമിത്തം നിയമസഭകൾക്കു് ധാരാളം ജോലിയുണ്ടു്. ഒരു നിയമം നടപ്പിൽ വരുമ്പോഴാണു് അതിന്റെ ന്യൂനതകൾ വെളിപ്പെടുന്നതു്. പിന്നെ അവയെ പരിഹരിപ്പാനുള്ള ശ്രമമായി. പരിഷ്കാരം വൎദ്ധിക്കുന്തോറും നിയമങ്ങൾ കുറഞ്ഞുകുറഞ്ഞാണു് വരേണ്ടതു്. പരിഷ്കാരമെന്നുവച്ചാൽ മനുഷ്യവൎഗ്ഗത്തിന്റെ ദുസ്സ്വഭാവങ്ങൾ, ദുൎവൃത്തികൾ, അനീതികൾ മുതലായവ കുറഞ്ഞു

വരികയെന്നാണല്ലോ അൎത്ഥമാക്കേണ്ടതു്. ഇങ്ങിനെയാണെങ്കിൽ നിയമങ്ങളുടെ ആവശ്യങ്ങളും കുറഞ്ഞുതന്നെ വരണം. എന്നാൽ അനുഭവം മറിച്ചാണെന്നു് പറയേണ്ടിയിരിക്കുന്നു. ഇതിനു കാരണം എന്തായിരിക്കാം. ഏതു കാലത്തും മനുഷ്യവൎഗ്ഗത്തിന്റെ ഒരു സ്ഥിരാംശം പരിഷ്കാരവ്യാപ്തിയിൽനിന്നും ഒഴിഞ്ഞു വൎത്തിക്കുന്നു. ജനസംഖ്യ വൎദ്ധിക്കുംതോറും ഈ സ്ഥിരാംശവും വൎദ്ധിക്കുന്നു. ഈ അംശം ലോകത്തിന്റെ സമാധാനസ്ഥിതിയേയും ഗതിയേയും തടയുന്നു. ലോകത്തിൽ പരിഷ്കൃതന്മാരേക്കാൾ അധികം അപരിഷ്കൃതന്മാരാണുള്ളതു്. അതുകൊണ്ടു് നാം വിചാരിക്കുന്നതുപോലെ ലോകത്തിൽ യഥാൎത്ഥപരിഷ്കാരം വൎദ്ധിക്കുന്നില്ല. ഇതുകൂടാതെ മനുഷ്യകാൎയ്യങ്ങൾ വൎദ്ധിച്ചുമാണു് വരുന്നതു്. എല്ലാകാൎയ്യങ്ങൾക്കും ഒരു നിയന്ത്രണശക്തി ആവശ്യമാണല്ലൊ. അല്ലാത്തപക്ഷം എല്ലാം കുഴപ്പത്തിലാകും. അതുകൊണ്ടു് നിയമങ്ങൾ കൂടാതെ കഴികയില്ല. എന്നാൽ നിയമകൎത്താക്കന്മാർ അവരുടെ ചുമതലയുടെ ഗൌരവമറിഞ്ഞു് പ്രവൎത്തിക്കേണ്ടതത്യാവശ്യമാണു്. നിയമനിൎമ്മിതി യുക്തിയും ആലോചനയുംകൊണ്ടു് നിൎവ്വഹിക്കേണ്ട ഒരു സംഗതിയാണു്. എന്നാൽ സാധാരണ നിയമസഭകളിൽ കാണുന്നതുപോലെ ഒരു കക്ഷി ആലോചിക്കയും മറെറാരു കക്ഷി തീരുമാനിക്കയും ചെയ്യുന്നതായാൽ ആലോചനയും യുക്തിയും കൊണ്ടു് പ്രയോജനം വല്ലതുമുണ്ടാകുമോ എന്നു് സംശയമാണു്. മനുഷ്യൻ മനുഷ്യനുവേണ്ടി ചെയ്യേണ്ടതായ കൎത്തവ്യകൎമ്മങ്ങളിൽ വച്ചു് ശ്രേഷ്ഠവും ഒരു രാജ്യനിവാസികളുടെ ഭാവിയെ രൂപീകരിക്കുന്ന വിഷയത്തിൽ പ്രധാനാംശം വഹിക്കുന്നതും അവരുടെ ഗുണത്തിനെയാകട്ടെ ദോഷത്തിനെയാകട്ടെ വ

രുത്തുന്നതും അവരുടെ അവകാശങ്ങളേയും, സ്വാതന്ത്ര്യത്തേയും, സ്വത്തിനേയും, മാനത്തിനേയും സംരക്ഷിക്കുന്നതുമായ നിയമനിൎമ്മാണമെന്ന ആ പാവനകൃത്യം ഒരിക്കലും അശ്രദ്ധയോടെ ഉത്തരവാദിത്വബോധം കൂടാതേയോ ചെയ്യേണ്ട ഒന്നല്ലെന്നുള്ള ബോധം സദാ നമുക്കു വേണ്ടതാകുന്നു.

---

## വ്വ. പൂൎവ്വാചാരങ്ങളും അൎവ്വാചീനന്മാരും.

മനുഷ്യർ സമുദായങ്ങളായി പിരിഞ്ഞകാലത്തുതന്നെ സമുദായാചാരങ്ങളും ഉത്ഭവിച്ചു. സമുദായങ്ങളെ വേർതിരിക്കുന്നതായ അനേകം കാരണങ്ങളിൽ പ്രധാനമായ ഒന്ന് ആചാരമാണ്. ഒരു സമുദായത്തിൽതന്നെ ഉണ്ടാകുന്ന സമുദായവിഭാഗങ്ങൾക്കും അടിസ്ഥാനം ആചാരഭേദം തന്നെയാണ്. "ആചാരം" എന്നുവെച്ചാൽ ഒരു സമുദായമോ ജനവിഭാഗമോ അവയുടെ പരിതഃസ്ഥിതങ്ങളായ സംഗതികൾക്കും കാലത്തിനും അനുരൂപമായും, സമുദായബന്ധം ദൃഢീകരിക്കുന്നതിനുതകുന്നതായും, അവയുടെ സുഖത്തിനും അഭിവൃദ്ധിക്കും ഉപയുക്തമായും ഇരിക്കത്തക്കവിധത്തിൽ ഏൎപ്പെടുത്തിയിട്ടുള്ള ഒരു നടപടിക്രമമാണെന്നു പറയാം. ആചാരങ്ങൾക്കു പ്രധാനമായി രണ്ടു ലക്ഷണങ്ങൾ ഉണ്ട്. അവ, ഒന്നാമതായി സൎവ്വജനസമ്മതം സിദ്ധിച്ചവയായിരിക്കണം. ഒന്നോ രണ്ടോ പേർ പതിവായി ചെയ്യുന്നതു് ആചാരമായി വരികയില്ല. രണ്ടാമതായി അവയ്ക്കു് ഏറെക്കുറെ കാലപ്പഴക്കം ഉണ്ടായിരിക്കണം.

പുതുതായുള്ള നടപടികൾ അല്പം പ്രായംചെന്നല്ലാതെ ആചാരങ്ങളെന്ന പേരിനെ അർഹിക്കയില്ല. ആചാരങ്ങൾ പ്രായേണ ആദർശങ്ങളുടെ പ്രതിഛായകളാണ്. പരിഷ്കാരാഭിവൃദ്ധിയോടുകൂടി ആദർശങ്ങൾ അവശ്യം ഉയർന്നുവരാനിടയുള്ളതു അപൂർവ്വം ചിലപ്പോൾ മറിച്ചുവന്നു എന്നു വരാം. ആദർശങ്ങൾ മാറുന്നതോടുകൂടി അവയുടെ പ്രവൃത്തിരൂപങ്ങളായ ആചാരങ്ങളും മാറേണ്ടതായിവരുന്നു. ഈ ലോകത്തിൽ ഒന്നിനും നിശ്ചലത്വമില്ല. എല്ലാം ഇഷ്ടഭാവങ്ങൾക്കധീനങ്ങളായിരിക്കുന്നു. ആചാരങ്ങളും ഇതിനു വ്യത്യസ്തങ്ങളല്ല. പഴയ ആചാരങ്ങളെ എള്ളിടവിടാതെ അനുഷ്ഠിക്കേണ്ടതാണ് നമ്മുടെ വിഹിതകൃത്യമെന്നു വിശ്വസിച്ചുവരുന്നവരും ഈ വിശ്വാസത്തെ അടിസ്ഥാനമാക്കി പ്രവർത്തിക്കുന്നവരും എല്ലാ സമുദായങ്ങളിലും ഏറെക്കുറെ കാണ്മാനുണ്ട്. ഇവർ ലോകാവസ്ഥയേയോ കാലഭേദത്തേയോ തീരെ ഗണിക്കുവാൻ ഒരുക്കവുമില്ല. യുക്തിയും ആലോചനയും മററും ഇവക്ക് രുചിക്കയില്ല. മാമൂൽതന്നെയാണ് ഇവക്ക് മുഖ്യപ്രമാണം. ഇപ്രകാരം കുറെ ആളുകൾ എല്ലാ സമുദായങ്ങളിലും കാണാതിരിക്കയില്ല. ഇവരാണ് ലോകത്തിന്റെ നേമികൾക്ക് ഗതിനിരോധനയന്ത്രങ്ങളായി വർത്തിക്കുന്നത്. ഓരോ ആചാരവും ഓരോ കാലസ്ഥിതിക്കും സമുദായാവസ്ഥയ്ക്കും ആവശ്യങ്ങൾക്കും ക്ഷേമത്തിനും വേണ്ടതായിരുന്നിരിക്കാം. ഈ സംഗതികൾ ഭേദപ്പെടുമ്പോൾ ഈവക ആചാരങ്ങളും അവശ്യം ഉപേക്ഷിക്കപ്പെടേണ്ടവയാണ്. ഇങ്ങിനെ അല്ലാതെ പിന്നെയും ഈ ആചാരങ്ങളെ വച്ചുകൊണ്ടിരിക്കുന്നത് ജനങ്ങൾക്ക് ഒരുവിധം അസഹ്യവും ഉപദ്രവകരവുമായിത്തീരുന്നു. സമുദായവളർച്ചയുടെ ഒരു ഘട്ടത്തിൽ ചേർച്ച